ക്രൈസ്തവ കാഹളം ജൂൺ 2017

# മണ്ണ് മരം ജലം



## പ്രകൃതിയെ പരിപാലിച്ച് ജീവൻ സംരക്ഷിക്കാം

കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാബാവ

## ജലത്തെ ബഹുമാനിക്കൂ... വരൾച്ചയെ പ്രതിരോധിക്കൂ...

ഡോ. ശേഖർ കുര്യാക്കോസ്



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ജൂൺ 2017
വാല്യം 78 ലക്കം 5

# ക്രൈസ്തവ കാഹളം




## ഉള്ളടക്കം

എഡിറ്റോറിയൽ

പിതൃമൊഴി



**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4



# സ്വീഡനിൽ 600, മഡഗാസ്ക്കറിൽ 6

ലോകത്തിലെ രണ്ട് വ്യത്യസ്ത രാജ്യങ്ങളിൽ ഉപയോഗിക്കുന്ന വെള്ളത്തിന്റെ കണക്കാണ് തലക്കെട്ടിൽ പറഞ്ഞിരിക്കുന്നത്. സ്വീഡിൽ ഒരാൾക്ക് ശരാശരി 600 ലിറ്റർ ശുദ്ധജലം ഉപയോഗിക്കുവാൻ കിട്ടുമ്പോൾ മഡഗാസ്കർ എന്ന രാജ്യത്ത് ഇത് വെറും 6 ലിറ്റർ മാത്രമാണ്. ശുദ്ധജലത്തിന്റെ ലഭ്യത ഗണ്യമായി കുറയുന്നു. മനുഷ്യന്റെ ആർത്തിയും ആശാസ്യമല്ലാത്ത ഉപയോഗരീതികളും ജീവിതശൈലിയുമാണ് ഇത്രയും ഭീകരമായ ഒരവസ്ഥയിൽ കാര്യങ്ങൾ എത്തിച്ചത്.

ഇന്ന് നാം നേരിടുന്ന ശുദ്ധജലത്തിന്റെ പ്രതിസന്ധിക്ക് കാരണം പ്രധാനമായും അതിന്റെ ഉപയോഗത്തിൽ വന്ന ഗണ്യമായ വർദ്ധനവ് ആണ്. മനുഷ്യരുടെ എണ്ണത്തിൽ വന്ന വർദ്ധനവ് , ആളോഹരി ഉപയോഗത്തിൽ വന്ന വ്യത്യാസം, അനിയന്ത്രിതമായ നഗരവത്കരണം, പുതിയ വ്യവസായങ്ങൾ തുടങ്ങിയവയെല്ലാം ശുദ്ധജലത്തിന്റെ ഉപയോഗത്തിൽ വർദ്ധനവ് ഉണ്ടാക്കി, ഇതുപോലെ  പ്രധാനപ്പെട്ട മറ്റൊരു കാരണം ജലലഭ്യതയിൽ വന്ന കുറവാണ്. അതിനുള്ള കാരണം വനനശീകരണം, ജലസ്രോതസുകളുടെ നശീകരണം, ശുദ്ധജല സ്രോതസുകളുടെ മലിനീകരണം എന്നിവയാണ്. ഓരോ വർഷവും ലക്ഷക്കണക്കിന് ഹെക്ടർ വനഭൂമിയാണ് നശിപ്പിക്കപ്പെടുന്നത്. മഴവെള്ളത്തെ ശേഖരിച്ചുനിർത്തുവാൻ വനങ്ങൾക്കുള്ള കഴിവ് വളരെ വലുതാണ്. പ്രകൃതിയുടെ സേവനങ്ങളെ പണമായി താരതമ്യം ചെയ്യാൻ ശ്രമിക്കാത്തതുകൊണ്ടാണ് അതിന്റെ യഥാർത്ഥമൂല്യം നാം അറിയാതെ പോകുന്നത്. വിവേകശൂന്യമായ ജീവിതശൈലി നമ്മുടെ ജലസമ്പത്തിനെ മലിനമാക്കുന്നു.

കൃഷിരീതികളിൽ വന്ന മാറ്റവും, വൻകിട പദ്ധതികൾക്കാവശ്യമായ മണ്ണെടുപ്പും മലയിടിക്കലും മണ്ണിനേൽപ്പിച്ച പ്രഹരം തെല്ലൊന്നുമല്ല. മണ്ണിനെ അതിന്റെ പൂർവ്വസ്ഥിതിയിലേക്ക് കൊണ്ടുവരുവാൻ തനതായ കൃഷിരീതികളും പുത്തൻ സമീപനങ്ങളും ആവശ്യമാണ്. മരങ്ങൾ വച്ചുപിടിപ്പിച്ചാൽ മണ്ണും മരവും ജലവും സംരക്ഷിക്കപ്പെടും. നമ്മുടെ ജീവൻപോലെ മരങ്ങളെ നമുക്ക് സംരക്ഷിക്കാം. മണ്ണും മരവും ജലവും നമുക്കൊപ്പം നിലനില്ക്കട്ടെ. ഇവയെ നിലനിർത്താത്തതൊന്നും നമുക്കുവേണ്ട. വമ്പൻ പദ്ധതികൾക്കൊപ്പം ഈയൊരു സംസ്കാരം വളരട്ടെ. കിഴ്പ്പെട്ടുപോയ അവിവേകത്തിന്റെയും ആർത്തിയുടെയും സംസ്കാരത്തിൽ നിന്നും വിമോചിതരാകാം.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



## പിതൃമൊഴി

# പ്രകൃതിയെ സ്നേഹിക്കാം ജീവന്റെ സംരക്ഷകരാകാം

മനുഷ്യൻ, ഭൂമിയിൽ നിലനില്പിനായുള്ള പോരാട്ടത്തിലാണ്. രോഗങ്ങൾ, യുദ്ധങ്ങൾ, ദാരിദ്ര്യം, നീണ്ടുപോവുകയാണ് വെല്ലുവിളികൾ. ഇവ ഓരോന്നും പരിശോധിക്കുമ്പോൾ പൊതുവായി എത്തിച്ചേരുന്ന ഒരു വിഷയം ഉണ്ട്. മനുഷ്യൻ അവന്റെ അമിതമായ സ്വാർത്ഥതയിൽ നശിപ്പിച്ചു കൊണ്ടിരിക്കുന്ന പ്രകൃതി! പ്രകൃതി നമുക്ക് കനിഞ്ഞു നൽകിയ എല്ലാ വിഭവങ്ങളും അനിയന്ത്രിതമായി ദുരുപയോഗം ചെയ്യപ്പെട്ട് നശിച്ചുകൊണ്ടിരിക്കുന്നു. പ്രകൃതിയുടെ നിലനിൽപ് തന്നെ ഭീഷണിയുടെ നിഴലിലായി. മാറിവരുന്ന കാലാവസ്ഥയും, മഴയുടെ ലഭ്യതകുറവും അന്തരീക്ഷ ഊഷ്മാവിന്റെ കാഠിന്യവും, കൊടിയ വരൾച്ചയും ജലസ്രോതസ്സുകളെ മരുഭൂമിയാക്കി മാറ്റി.

"ലോകമേ തറവാട്
തനിക്കീ ചെടികളും
പുൽകളും പുഴുക്കളും
കൂടിത്തൻ കുടുംബക്കാർ" (എന്റെ ഗുരുനാഥൻ, വള്ളത്തോൾ നാരായണ മേനോൻ)

എന്ന കവിവചനം നമ്മുടെ പ്രകൃതി സങ്കല്പത്തിന്റെ ഉദാത്തമായ വിവരണമാണ്. ചെടിയും പൂവും പുല്ലുമെല്ലാം ചേരുമ്പോഴാണ് നമ്മുടെ കുടുംബ സങ്കല്പം പൂർത്തിയാകുന്നത്. പ്രകൃതിയെ മാറ്റി നിർത്തി നമുക്കൊരു ജീവിതമില്ല. അതിനാൽ തന്നെ പ്രകൃതിക്കെതിരെ നാം ചെയ്യുന്ന എല്ലാ പ്രവർത്തികളും ജീവനെതിരായ പ്രവർത്തികളാണ്. ജീവന്റെ പരിപോഷണത്തിനായി പ്രകൃതിയെ നാം സ്നേഹിക്കണം, സംരക്ഷിക്കണം.

മണ്ണിനെ സംരക്ഷിക്കുന്നത് ഏറ്റവും പ്രധാനപ്പെട്ട ഉത്തരവാദിത്വമാണ്. ദൈവം മനുഷ്യന് നൽകുന്ന സമൃദ്ധിയുടെ ലഭ്യത മണ്ണിലാണ്. ഈജിപ്തിലെ അടിമത്തത്തിന്റെ മണ്ണിൽ നിന്നും മനുഷ്യനെ മോചിപ്പിച്ച് മരുഭൂമിയിലൂടെ നടത്തി പാലും തേനുമൊഴുകുന്ന കാനാൻ നാടിന്റെ മണ്ണിലെത്തിച്ചു. ഇവിടെ ഒഴുകുന്ന പാലും തേനും മണ്ണിന്റെ സമൃദ്ധിയെയാണ് സൂചിപ്പിക്കുന്നത്. മേൽ മണ്ണ് നഷ്ടപ്പെട്ടുപോകാതെ

മണ്ണൊലിപ്പ് തടയാനുള്ള നല്ല മാതൃകകൾ ഉണ്ടാക്കുവാൻ എല്ലാവരും തയ്യാറാകണം.

മരം എന്നും മനുഷ്യന്റെ ആവാസവ്യവസ്ഥിതിയെ സംരക്ഷിക്കുന്നു. പുതിയ മരങ്ങൾ (പ്രത്യേകിച്ച് ഫലവൃക്ഷങ്ങൾ) വച്ചു പിടിപ്പിച്ച് അനിയന്ത്രിതമായ ചൂഷണത്തെ തടയുവാൻ നമുക്ക് കഴിയണം. വീടുകളിലും സ്ഥാപനങ്ങളിലും എല്ലായിടത്തും നല്ല ഫലവൃക്ഷങ്ങൾ വച്ചു പിടിപ്പിക്കണം. വൃക്ഷങ്ങൾ നട്ടു പരിപാലിക്കുന്ന ഒരു സംസ്കാരം നമുക്ക് പുതിയ തലമുറയെ പഠിപ്പിക്കേണ്ടതായിട്ടുണ്ട്. ഓരോ മരവും നമ്മുടെ സുഹൃത്തുക്കളാകണം. ഒരു സുഹൃത്തിനോടെന്നവണ്ണം നാം അതിനോടു പെരുമാറണം. ജലം നമ്മുടെ ജീവന്റെ സ്രോതസ്സാണ്. ശുദ്ധജലം നമ്മുടെ നിലനിൽപ്പിന് ഏറ്റം ആവശ്യമാണ്. ശുദ്ധജലവും അതിന്റെ സ്രോതസ്സുകളും സംരക്ഷിക്കുകയെന്നത് നമ്മുടെ ഏറ്റവും വലിയ കടമയാണ്. അത് ദൈവിക പ്രവർത്തി കൂടിയാണ്. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായുടെ വാക്കുകൾ ഇവിടെ ശ്രദ്ധേയമാണ്. “വിശ്വാസികളായാലും അല്ലെങ്കിലും ഇന്ന് നാം ഒരു കാര്യം സമ്മതിക്കുന്നു: ഭൂമി അടിസ്ഥാനപരമായി പങ്കുവെയ്ക്കപ്പെട്ട പൈതൃകമാണ്; അതിന്റെ ഫലങ്ങൾ ഓരോ വ്യക്തിയുടെയും ഉപകാരത്തിനുള്ളതാണ്. വിശ്വാസികളെ സംബന്ധിച്ചിടത്തോളം ഇത് ദൈവത്തോടുള്ള വിശ്വസ്തതയുടെ പ്രശ്നമാണ്” (ഫ്രാൻസിസ് മാർപാപ്പാ, കർത്താവേ അങ്ങേക്ക് സ്തുതി, 93).

മണ്ണും മരവും ജലവും സംരക്ഷിക്കുവാൻ സർക്കാരിനോടും, സർക്കാരിതര സന്നദ്ധപ്രസ്ഥാനങ്ങളോടും, ബഹുജന പ്രസ്ഥാനങ്ങളോടും സുമനസ്സുകളോടും ചേർന്ന് സഭയും സഭാ പ്രസ്ഥാനങ്ങളും മുന്നിട്ടിറങ്ങണം.

നിങ്ങളുടെ പിതാവ്,

നിങ്ങളുടെ പിതാവ്,

+Baselios cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർസ്റ്റോറി

# പ്രകൃതിയെ സ്നേഹിക്കാം, ജീവനെ സംരക്ഷിക്കാം

**(ലോകപരിസ്ഥിതിദിനത്തോടനുബന്ധിച്ച് തിരുവനന്തപുരം മേജർ അതിരൂപതയ്ക്കായി മേജർ ആർച്ചുബിഷപ്പ് അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ നൽകിയ അജപാലനസന്ദേശം)**

**കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ**



ജൂൺ 5 ലോകപരിസ്ഥിതിദിനം! ദൈവം നമുക്കു നൽകിയ ഭൂമിയെക്കുറിച്ചും അതിന്റെ സംരക്ഷണത്തെക്കുറിച്ചും പൈതൃകസ്വത്ത് എന്നതുപോലെ കാത്തുസൂക്ഷിച്ച് അടുത്ത തലമുറയെ ഏൽപ്പിക്കേണ്ടതിനെക്കുറിച്ച് പൊതുസമൂഹം ഗൗരവമായി ചിന്തിക്കുവാൻ ഒരു ദിനം, സന്ദർഭം! ഈ സന്ദർഭത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തിരുവനന്തപുരം മേജർ അതിരൂപത വളരെ ഗൗരവമായി പരിഗണിക്കേണ്ട ഏതാനും കാര്യങ്ങൾ നിങ്ങളേവരുടെയും മുൻപിൽ കൊണ്ടുവരുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ദൈവം തന്റെ ഛായയും സാദൃശ്യവുമായ മനുഷ്യന്റെ ജീവിത ത്തിന് ആവശ്യമായ സകല ക്രമീകരണവും നൽകി മനുഷ്യകുലത്തെ എന്നും അനുഗ്രഹിച്ചു കൊണ്ടിരിക്കുന്നു. നമ്മുടെ ജീവൻ, ഭൂമിയുടെ ആവാസ വ്യവസ്ഥയുമായി ഏറെ ബന്ധപ്പെട്ടിരിക്കുന്നു. ഭൂമിയെ വാസയോഗ്യമായ നിലയിൽ നിർത്തേണ്ടതുംപരിപോഷിപ്പിക്കേണ്ടതും മനുഷ്യന്റെ കടമയാണ്. നമ്മുടെ ജീവിതകാലത്തേക്ക് എന്നതിനപ്പുറത്ത് അനേക തലമുറകളിലേക്കുള്ള ദീർഘവീക്ഷണം ഈ മേഖലയിൽ നമ്മെ നയിക്കേണ്ടതാണ്. “ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നു; ആകാശത്തട്ട് അതിന്റെകൈവേലയെ കാണിക്കുന്നു” (സങ്കീ. 19/1). ഇത് മനോഹാരിത മാത്രമല്ലാ, നമ്മുടെ ആവാസവ്യവസ്ഥ യുടെ സ്വപ്നം കൂടിയാണ്.

നമ്മുടെ നാട് മുൻപെങ്ങും അനുഭവിച്ചിട്ടില്ലാത്ത ജലക്ഷാമത്തിനും വരൾച്ചയ്ക്കുമാണ് നാം സാക്ഷ്യം വഹിക്കുന്നത്. കേട്ടുകേൾവിയില്ലാത്തതും അനുഭവിച്ചിട്ടില്ലാത്തതുമായ കൊടുംചൂടിന്റെ ദുരന്തങ്ങൾ നാം ഏറ്റുവാങ്ങി. കാലാവസ്ഥയിൽ വന്ന വ്യതിയാനങ്ങൾ നമ്മുടെ നാടിന്റെ കൃഷിയെയും ആവാസവ്യവസ്ഥിതിയെയും നന്നായി ബാധിച്ചു. സമീപസ്ഥമായ കാലവർഷത്തിന്റെ ദിനങ്ങൾ തലമുറകൾക്ക് ഉപകരിക്കുന്ന പദ്ധതികളായി രൂപപ്പെടുത്താൻ നാമേവരും ഒരു മനസ്സോടെ രംഗത്തിറങ്ങണം.

നമ്മുടെ നിലനിൽപ്പിന് ഒട്ടേറെ ഘടകങ്ങളുടെ പാരസ്പര്യം ആവശ്യമാണ്. ശുദ്ധജലമാണ് അതിൽ ഏറ്റം അത്യാവശ്യം. ചെങ്കടൽ പിളർത്തി കാനാൻ ദേശത്തേക്ക് തന്റെ ജനതയെ നയിച്ചപ്പോൾ, മരുഭൂമിയിൽ ദാഹിച്ചുതളർന്ന അവർക്ക് പാറയിൽ നിന്ന് ശുദ്ധജലം ഒഴുക്കി കൊടുത്ത ദൈവം എല്ലാ കാലഘട്ടത്തിലും ആവശ്യമായ വെള്ളവും ഭക്ഷണവും സൗകര്യങ്ങളും നൽകി മനുഷ്യനെ പരിപാലിക്കുന്നു. ദനഹാപ്പെരുന്നാളിലെ പ്രാർത്ഥന ശ്രദ്ധിക്കേണ്ടതാണ്. “ശ്രദ്ധാപൂർവ്വം വെള്ളത്തിൻമേൽ ഭൂമിയെ നീ സ്ഥാപിക്കുകയും പലവിധ പുഷ്പങ്ങളാൽ അതിനെ അലങ്കരിക്കുകയും ചെയ്തു. അതിലെ ഫലവർഗ്ഗങ്ങളെ അന്തരീക്ഷ ജലത്താൽ നീ സംരക്ഷിക്കുന്നു. നിരന്തരമായ നീരുറവകളാലും നദീ പ്രവാഹത്താലും ഭൂമുഖത്തെ നീ നനയ്ക്കുന്നു. സൃഷ്ടിയുടെ സർവ്വവിധ വളർച്ചക്കും വേണ്ടി ജീവസംരക്ഷകമായ പോഷകശക്തി ഫലവർഗ്ഗങ്ങൾക്കു നീ കൊടുക്കുന്നു” (ദനഹാപ്പെരുന്നാൾ, സെദറാ പ്രാർത്ഥന). എന്നാൽ മനുഷ്യന്റെ ആർത്തിയും സ്വാർത്ഥതയും ഭൂമിയേയും അതിന്റെ ആവാസവ്യവസ്ഥിതിയേയും ഗൗരവതരമായി നശിപ്പിച്ചു. ശുദ്ധജലത്തിന്റെ സ്രോതസുകൾ മനുഷ്യൻ നശിപ്പിച്ചുകൊണ്ടിരിക്കുന്നു. ശുദ്ധജലത്തിന്റെ ലഭ്യതയേയും ഉപയോഗത്തേയും സംബന്ധിച്ച് നാം വ്യക്തമായ വിലയിരുത്തലുകൾ നടത്തേണ്ടതും ഈ മേഖലയിലെ ചൂഷണവും ദുരുപയോഗവും ചെറുക്കേണ്ടതുമാണ്. ശുദ്ധജലം സംരക്ഷിക്കുന്നതും ജലസ്രോതസുകളെ പരിപാലിക്കുന്നതും മഹത്തായ കാരുണ്യപ്രവർത്തിയാണ്. വെള്ളം ശേഖരിക്കുന്നത് വാട്ടർ ടാങ്കിൽ, രക്തം ശേഖരിക്കുന്നത് ബ്ലഡ് ബാങ്കിൽ എന്ന് പറഞ്ഞുവന്നിരുന്ന നമുക്ക് വാട്ടർ ടാങ്ക് എന്നതിനു പകരം വാട്ടർ ബാങ്ക്



എന്ന് പറയേണ്ടി വന്നിരിക്കുന്നു; അത്രയും സൂക്ഷ്മമായും സുരക്ഷയോടെയും കരുതേണ്ട ഒന്നായിരിക്കുന്നു ജലം! ലോകം നേരിടുന്ന ഏറ്റവും പ്രധാനപ്പെട്ട വെല്ലുവിളികളാണ് വരൾച്ച, ശുദ്ധജലക്ഷാമം, ജല മലിനീകരണം എന്നിവ. പ്രശ്നം ആഗോളതലത്തിലുള്ളതാണെങ്കിലും പ്രാദേശികമായ പ്രശ്നപരിഹാരമാണ് ഏറ്റവും അഭികാമ്യം.

അതിനാവശ്യമായ ജലസംരക്ഷണ പരിപാടികൾ പൊതുസമൂഹം രൂപം കൊടുക്കുമ്പോൾ നമ്മുടെ മേജർ അതിരൂപതയുടെ എല്ലാ മേഖലകളിലും ഉചിതമായ കാര്യങ്ങൾ ആവിഷ്കരിക്കേണ്ടതുണ്ട്. സഭയിലെ വിവിധ ഇടവകകളിലും പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിലും ഇതിനുള്ള കർമ്മപരിപാടികൾ തയ്യാറാക്കണം. വൃക്ഷങ്ങളാൽ നിറഞ്ഞുനിന്ന കേരളത്തിന്റെ മലനാടും വ്യത്യസ്ത വിളകളാൽ നനവാർന്ന മണ്ണാൽ അനുഗ്രഹീതമായ ഇടനാടും തീരപ്രദേശവും ഇന്ന് ഒരുപോലെ ജലദൗർലഭ്യത്താൽ വലയുന്നു. ശക്തമായ കാലാവസ്ഥാ വ്യതിയാനവും കൃഷിരീതികളിൽ വന്ന വ്യത്യാസവും ക്രമം വിട്ട പ്രകൃതി ചൂഷണവും വരും വർഷങ്ങളിൽ നാം അനുഭവിക്കുവാൻ പോകുന്ന ജലക്ഷാമത്തിന്റെ രൂക്ഷതയിലേക്കാണ് വിരൾചൂണ്ടുന്നത്. നാം ഇന്നോളം അനുഭവിച്ച വരൾച്ചയെക്കാളും തീവ്രമായതാണ് വരാനിരിക്കുന്നത്. അതിനെ നേരിടാനും, നമ്മുടെ ശൈലികൾക്ക് തിരുത്തലുകൾ വരുത്താനും ഈ മേഖലയിൽ വേണ്ടത്രേ അറിവുള്ള ഒരു സമൂഹം രൂപപ്പെടുവാനും നാം പ്രയത്നിക്കണം. ഈ കാര്യത്തിൽ നാം എന്നും ശ്രദ്ധാലുക്കളായിരുന്നു. 53 വർഷങ്ങൾക്ക് മുൻപ് പട്ടത്തെ നമ്മുടെ സെന്റ് മേരീസ് കത്തീഡ്രൽ പണിയുമ്പോൾ കേരളത്തിൽ കാലാവസ്ഥാ വ്യതിയാനം, വരൾച്ച, ജലക്ഷാമം, മഴവെള്ളസംഭരണി തുടങ്ങിയ വാക്കുകൾ ഇന്നത്തേതുപോലെ അന്ന് പരിചിതമല്ല. എന്നാൽ അന്ന് ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി പുതിയ കത്തീഡ്രലിനോട് ചേർന്ന് മഴവെള്ള സംഭരണി നിർമ്മിച്ചു എന്നറിയുമ്പോൾ ഈ മേഖലയിൽ അഭിവന്ദ്യ പിതാവ് പുലർത്തിയ സമീപനം എത്ര ദീർഘവീക്ഷണത്തോടെയായിരുന്നു എന്ന് തിരിച്ചറിയുവാൻ കഴിയും. (മഴവെള്ളം സംഭരിക്കുന്നതിന് നമ്മുടെ മേജർ അതിരൂപത നടത്തിയ സമർപ്പണം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്: മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജ് 60 ലക്ഷം ലിറ്റർ മഴവെള്ളം സംഭരിക്കുന്നതിനും മേജർ അതിഭദ്രാസന മന്ദിരത്തോട് ചേർന്ന് 1,30,000 ലിറ്റർ വെള്ളം സംഭരിക്കുന്നതിനുമുള്ള ക്രമീകരണവും ചെയ്തിട്ടുണ്ട്. ഇവ കൂടാതെ നമ്മുടെ മറ്റനേകം സ്ഥാപനങ്ങളിൽ ഇതിനുള്ള ക്രമീകരണം ചെയ്തിട്ടുണ്ട്).

മേജർ അതിരൂപതയുടെ സാമൂഹ്യസേവന വിഭാഗമായ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി നടത്തിയിട്ടുള്ള ഇടപെടലുകൾ ശ്രദ്ധേയമാണ്. വർഷങ്ങളായി ഗവൺമെന്റുമായി സഹകരിച്ച് വിപുലമായ പരിപാടികളാണ് എം.എസ്സ്. എസ്സ്.എസ്സ്. നടത്തിയിട്ടുള്ളത്. 2017 മെയ് 31–ന് മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി യുടെ നേതൃത്വത്തിൽ ജല സംരക്ഷണ മേഖലയിൽ കർമ്മനിരത രാകുവാൻ സന്നദ്ധതയുള്ള വോളന്റിയർമാരുടെ ഒരു സംഘം നിലവിൽ വരുകയാണ്. 'ജലജാഗ്രതസേന' എന്നറിയപ്പെടുന്ന എന്ന ഈ സംഘത്തിന്റെ മേൽനോട്ടത്തിൽ ഈ മേഖലയിൽ കർമ്മപരിപാടികൾ ആവിഷ്കരിക്കുന്നതാണ്. നമ്മുടെ മേജർ അതിരൂപതയിലെ എല്ലാ ഇടവകകളിലും ജലജാഗ്രതസേനക്ക് രൂപം കൊടുക്കണം. "ഒരാൾക്ക് ഒരു മഴക്കുഴി" എന്ന രീതിയിൽ കൃഷി ഭൂമിയിൽ മഴക്കുഴി നിർമ്മിക്കണം. "സകല ജലാശയങ്ങളേയും, നദികളേയും നിന്റെ സ്നാനം മുഖാന്തരം നിർമ്മലമാക്കിയ പരിശുദ്ധനായ കർത്താവേ" (ദനഹാപ്പെരുന്നാൾ പ്രാർത്ഥന). 'ഞങ്ങളുടെ ശുദ്ധജലസ്രോതസുകളെ നവീകരിക്കണമെ' എന്ന പ്രാർത്ഥന യോടൊപ്പം നമുക്ക് പ്രവർത്തിക്കണ്ടേതുണ്ട്.

ജൂൺ 5–ന് ലോക പരിസ്ഥിതിദിനം ആചരിക്കുകയാണല്ലോ. 2012–ൽ കേരള കത്തോലിക്കാ മെത്രാൻ സമിതി പരിസ്ഥിതി സംരക്ഷണത്തെ കുറിച്ച് ഒരു നയരേഖ പ്രസിദ്ധീകരിച്ചിരിക്കുന്നു. പച്ചയായ പുൽത്ത കിടിയിലേക്ക് എന്ന പേരിൽ പുറത്തിറക്കിയ ഈ നയരേഖയിൽ പരിസ്ഥിതി സംരക്ഷണത്തിനായി ഒട്ടേറെ കർമ്മപദ്ധതികളാണ് പ്രഖ്യാപിച്ചിരിക്കുന്നത്. 2015–ൽ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പാ ഈ വിഷയത്തിലുള്ള പ്രബോധനം ലൗദാത്തോ സീ എന്ന രേഖയിലൂടെ നൽകുന്നുണ്ട്. പരിസ്ഥിതി സംരക്ഷണം സഭയെ സംബന്ധിച്ച് ഒരു പ്രബോധനവിഷയം മാത്രമല്ല, ഈ കാലഘട്ടത്തിൽ അതൊരു ശുശ്രൂഷയാണ്. "പച്ചയായ പുൽപുറങ്ങളിലേക്ക് നമ്മെ നയിക്കുന്ന" (സങ്കീർത്തനം 23/2). നല്ല ഇടയന്റെ അജഗണമാണ് നാമേവരും. ആയതിനാൽ നാം അധിവസിക്കുന്ന ഈ പ്രപഞ്ചം മുഴുവൻ പച്ചപ്പിന്റെ തുരുത്തുകളാകണം. ആയതിനാൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തിരുവനന്തപുരം മേജർ അതിരൂപത സമ്പൂർണ്ണ ഹരിത രൂപതയായി മാറുക എന്ന ലക്ഷ്യത്തോടെയാണ് നാം ചില കർമ്മ പരിപാടികൾ ആവിഷ്കരിക്കുന്നത്. മേജർ അതിരൂപതയുടെ എല്ലാ

തലങ്ങളിലും കൂട്ടായ പരിശ്രമത്തിലൂടെ ഈ ലക്ഷ്യം നമുക്ക് കൈവരിക്കാം.

ഈ പദ്ധതി പ്രധാനമായി ലക്ഷ്യം വെക്കുന്ന കാര്യങ്ങൾ

1. മേജർ അതിരൂപതയുടെ എല്ലാ തലങ്ങളിലും- ഇടവകകൾ, സ്ഥാപനങ്ങൾ, സന്യാസ ഭവനങ്ങൾ എന്നിവിടങ്ങളിലെല്ലാം - പരിസ്ഥിതി സംരക്ഷണത്തിന്റെ നിയമങ്ങൾ പാലിക്കുവാൻ നിർദ്ദേശങ്ങൾ നൽകുക.
2. വിശ്വാസസമൂഹം മുഴുവൻ പരിസ്ഥിതി സംരക്ഷണത്തിന്റെ അംബാസിഡർമാരാകുക.
3. എല്ലാ തട്ടിലേക്കും പരിസ്ഥിതി സംരക്ഷണത്തിന്റെ പ്രബോധനം നൽകുക.
4. വിശ്വാസികളുടെ ഭവനങ്ങളിലും ജീവിത രീതികളിലും പരിസ്ഥിതി സൗഹൃദ നിലപാടുകൾ സ്വീകരിക്കുക.

പരിസ്ഥിതി സംരക്ഷണത്തിന് പൊതുവായ മൂന്ന് തത്വങ്ങളാണ് ഉപയോഗിക്കുന്നത്. അവ ഉപയോഗം കുറയ്ക്കുക, പുനരുപയോഗം ഉറപ്പുവരുത്തുക, മൂല പദാർത്ഥം വീണ്ടെടുത്ത് മറ്റ് ഉൽപ്പന്നങ്ങൾ നിർമ്മിക്കുക. നമ്മുടെ എല്ലാ സംവിധാനങ്ങളും ഈ ഒരു പ്രവർത്തന തത്വമാണ് അവലംബിക്കേണ്ടത്. നാമേറ്റവും ശ്രദ്ധിക്കേണ്ട ഒരു മേഖലയാണിത്. പുനരുപയോഗം സാധിക്കുന്ന അലങ്കാര വസ്തുക്കൾ നാം ഉപയോഗിക്കണം. തുണിയോ മറ്റ് സമ്മിശ്ര വസ്തുക്കളോ കൊണ്ടുള്ള സാധനങ്ങൾ പ്രോൽസാഹിപ്പിക്കണം. പ്ലാസ്റ്റിക് തോരണങ്ങൾ, ഫ്ളക്സ്, തെർമോകോൾ മുതലായവ പൂർണ്ണമായും ഒഴിവാക്കണം. അന്തരീക്ഷ മലിനീകരണത്തിന് കാരണ മാകുന്ന വെടിമരുന്നിന്റെ ഉപയോഗം പൂർണ്ണമായും ഒഴിവാക്കണം. പച്ചപൂക്കൾ ഉപയോഗിക്കുന്നതിന് മിതത്വം പാലിക്കണം. അതുപോലെ പൂക്കൾ വെക്കുന്ന ഫ്ളവർ ബ്രിക്സ് (ഒയാസിസ്) ഉപയോഗിക്കുന്നതും ഒഴിവാക്കണം. അമിത വൈദ്യുതി ഉപയോഗിക്കുന്ന ദീപാലങ്കാരം പരമാവധി ഒഴിവാക്കണം. അതുപോലെ പാഴ്‌വസ്തുക്കൾ ശേഖരിക്കു ന്നതിനും നശിപ്പിക്കുന്നതിനും പ്രത്യേകം സജ്ജീകരണങ്ങൾ ദൈവാലയ പരിസരത്ത് ക്രമീകരിക്കേണ്ടതാണ്. പള്ളിപരിസരങ്ങളിൽ നടത്തുന്ന സൽകാരങ്ങൾക്ക് പ്ലാസ്റ്റിക് കപ്പുകളോ, പാത്രങ്ങളോ ഉപയോഗിക്കുന്നത് ഒഴിവാക്കണം. ഉച്ചഭാഷണികളുടെ അമിതമായ ഉപയോഗത്തിന് നിയന്ത്രണം ആവശ്യമാണ്. ദൈവാലയവും പരിസരവും ഭംഗിയായി ശുചിയായി സംരക്ഷിക്കേണ്ടതാണ്. ഓരോ സ്ഥലത്തെയും ആവശ്യമനുസരിച്ച് ശൗചാലയങ്ങൾ, സാധ്യമാകുന്ന തനുസരിച്ച് ബയോഗ്യാസ് പ്ലാന്റുകൾ, ഇൻസിനേറ്ററുകൾ എന്നിവ നിർമ്മിക്കേണ്ട താണ്.

നമ്മുടെ ഇടവകകളോട് ചേർന്നുള്ള സെമിത്തേരികൾ മനോഹര മായി സംരക്ഷിക്കണം. മറ്റുപല രാജ്യങ്ങളിലെ പോലെ സെമിത്തേരി ഉദ്യാന സദൃശ്യമായിരിക്കുന്നത് അഭികാമ്യമാണ്. അധികം ഉയര മില്ലാത്ത ഭംഗിയുള്ള ചുറ്റുമതിലുകളും, അതിരുകളിൽ ഫലവൃക്ഷ തൈകളും, വഴികൾ പുഷ്പതൈകൾകൊണ്ടും അലങ്കരിക്കുന്നത്



അഭികാമ്യമാണ്. ബഹു. വൈദികർ ഭവനസന്ദർശനം നടത്തുന്ന അവസരത്തിൽ നമ്മുടെ കുടുംബങ്ങൾ പരിസ്ഥിതി സൗഹൃദമായ ഒരു അന്തരീക്ഷം വീടുകളുടെ പരിസരത്ത് നിലനിർത്തുന്നുണ്ടോയെന്ന് പരിശോധിക്കുന്നതും അതിനായി അവരെ പ്രോൽസാഹിപ്പിക്കുന്നതും ഉചിതമാണ്.

ഈ വർഷത്തെ പുനരൈക്യ വാർഷിക ആഘോഷങ്ങളും സഭാ സംഗമവും അടുത്തിൽ നടക്കുകയാണ്. പരിപൂർണ്ണമായ ഗ്രീൻ പ്രോട്ടോകോൾ പാലിച്ചുകൊണ്ടുള്ള ഒരു ആഘോഷമാണ് നാം ആഗ്രഹിക്കുന്നത്. ഫ്ളക്സും പ്ലാസ്റ്റിക് തോരണങ്ങളും മറ്റും ഒഴിവാക്കി അനുവാദമുള്ള വസ്തുക്കൾ മാത്രം ഉപയോഗിച്ച് നാം നടത്തുന്ന ഈ പരിപാടി ഒരു മുന്നേറ്റത്തിന്റെയും തിരികെ കൊണ്ടുവരാൻ ആഗ്രഹിക്കുന്ന ഒരു സംസ്കാരത്തിന്റെയും നാന്ദിയാണ്.

ലൗദാത്തോ സി (കർത്താവേ, അങ്ങേയ്ക്കു സ്തുതി) എന്ന ചാക്രികലേഖനത്തിൽ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പാ നമ്മുടെ പൊതുഭവനമായ ഭൂമിയെകുറിച്ചും അതിന്റെ സംരക്ഷണ ത്തെകുറിച്ചും നൽകുന്ന ഉൾക്കാഴ്ചകൾ ഏറെ ശ്രദ്ധേയമാണ്. "പരിസ്ഥിതിയെയും പ്രകൃതിയെ സംരക്ഷിക്കുന്നതിനെയും സംബന്ധിച്ച് വർദ്ധിതമായ ഒരു സംവേദനക്ഷമതയും നമ്മുടെ ഗ്രഹത്തിന് സംഭവിച്ചുകൊണ്ടിരിക്കുന്നവയെക്കുറിച്ച് യഥാർത്ഥ്യവും അതേസമയം നിരാശജനകവുമായ ഉത്കണ്ഠയുടെ വളർച്ചയും നമുക്ക് കാണുവാൻ കഴിയും. ഇന്നു നമ്മെ കുഴക്കുന്നതും ഇനിയും നമുക്ക് പരവതാനികൾക്കടിയിൽ ഒളിപ്പിക്കാനാവാത്തതുമായ ആ ചോദ്യങ്ങൾ, എത്ര തിടുക്കത്തിലായാലും നമുക്കൊന്നു പ്രത്യ വലോകനം ചെയ്യാം. കേവലം വിവരശേഖരണമോ ജിജ്ഞാസ ശമിപ്പിക്കലോ അല്ല നമ്മുടെ ലക്ഷ്യം; മറിച്ച്, വേദനാപൂർവ്വം അവബോധമുള്ള വരായിരിക്കുകയും ലോകത്തിന് എന്തു സംഭവിക്കുന്നു എന്നതിനെ നമ്മുടെ വ്യക്തിപരമായ സഹനത്തിലേക്കു കൊണ്ടുവരികയും അങ്ങനെ അതു സംബന്ധിച്ച് നാമോരോരുത്തർക്കും എന്തു ചെയ്യാൻ കഴിയും എന്നു കണ്ടെത്തുകയുമാണു ലക്ഷ്യം" (ഫ്രാൻസിസ് മാർപാപ്പാ, കർത്താവേ, അങ്ങേയ്ക്ക് സ്തുതി, 19). പരിശുദ്ധ പിതാവ് നമുക്ക് നൽകിയ പ്രവാചക വചസ്സുകളെ നമുക്ക് ശ്രദ്ധിക്കാം, സ്വീകരിക്കാം.

**കവർസ്റ്റോറി**



**ഡോ. ശേഖർ കുര്യാക്കോസ്**

# ജലത്തെ ബഹുമാനിക്കൂ വരൾച്ചയെ പ്രതിരോധിക്കൂ.....




കേരളത്തിൽ ആകമാനം 34% മഴ കുറവാണ്. 2016 ലെ തെക്കു പടിഞ്ഞാറൻ കാലവർഷത്തിൽ (ജൂൺ മുതൽ സെപ്തംബർ വരെ) അനുഭവപ്പെട്ടിട്ടുള്ളത്. ഇന്ത്യയിൽ പൊതുവിൽ 2016 ലെ തെക്കുപടിഞ്ഞാറൻ കാലവർഷത്തിൽ 106% മഴ ലഭിക്കുവാനുള്ള സാധ്യതയാണ് ഏപ്രിൽ 12 ന് കേന്ദ്ര കാലാവസ്ഥാ വകുപ്പ് ആദ്യഘട്ടത്തിൽ പ്രവചിച്ചിരുന്നത്. തുടർന്ന് ജൂൺ 2 ന് പുറപ്പെടുവിച്ച പ്രവചനത്തിൽ തെക്കേ ഇന്ത്യയിൽ ഈ കാലയളവിൽ 113% മഴയുടെ സാധ്യതയാണ് കല്പിച്ചിരുന്നത്. എന്നാൽ എല്ലാ പ്രവചനങ്ങളെയും തെറ്റിച്ചുകൊണ്ട്, കേരളത്തിൽ മാത്രം, പ്രതീക്ഷിച്ച മഴയെക്കാൾ കുറവാണ് ഈ വർഷവും ലഭിച്ചത്.

ഒക്ടോബർ മുതൽ ഡിസംബർ വരെ നീണ്ടു നിൽക്കുന്ന വടക്കുകിഴക്കൻ കാലവർഷത്തിൽ ദീർഘകാല ശരാശരിയുടെ 90–100% വരെ മഴ ലഭിച്ചേക്കുമെന്നാണ് കേന്ദ്ര കാലാവസ്ഥ നിരീക്ഷണ കേന്ദ്രം പ്രവചിച്ചത്. എന്നാൽ, 62% കുറവാണു ഒക്ടോബർ മുതൽ ഡിസംബർ ഉണ്ടായത്.

മഴയെ ആശ്രയിച്ച്, ജലസമൃദ്ധമായ പ്രദേശത്തു ജീവിക്കുന്ന ഏതൊരു ജനതയ്ക്കും ഇത് അതീവ ഗുരുതരമായ പ്രതിസന്ധി സൃഷ്ടിക്കുവാൻ ഉതകുന്ന സ്ഥിതിയാണ് ഉളവാക്കുന്നത്. ബഹു. മുഖ്യമന്ത്രി അധ്യക്ഷനായ സംസ്ഥാന ദുരന്ത നിവാരണ അതോറിറ്റി സഗൗരവം ഈ സാഹചര്യത്തെ ഉൾക്കൊള്ളുകയും കാര്യക്ഷമമായ പ്രവർത്തനങ്ങൾക്കാവശ്യമായ തീരുമാനങ്ങൾ കൈകൊള്ളുകയും ചെയ്തു.

**വരൾച്ചയും മഴക്കുറവും**

മഴക്കുറവ് എന്നത് കാലാവസ്ഥയുടെ സ്വാഭാവികമായ ചാക്രിക ക്രമത്തിന്റെ ഭാഗമാണ്. എന്നാൽ വരൾച്ച എന്നത് വിവിധ സൂചികളെ അടിസ്ഥാനപ്പെടുത്തി നിർവചിക്കുന്ന ദുരിതാവസ്ഥയാണ്. കാലാവസ്ഥാനുബന്ധിയായ വരൾച്ച (Meteorolgoical drough), ജലാനുബന്ധിയായ വരൾച്ച () കാർഷിക വരൾച്ച (agricultural drough) എന്നിവയായി ശാസ്ത്രസമൂഹം വരൾച്ചയെ തരംതിരിക്കുന്നു. കാലാവസ്ഥാനുബന്ധിയായ വരൾച്ച പ്രധാനമായും മഴക്കുറവിന്റെ തോതനുസരിച്ചാണ് നിർവചിക്കപ്പെടുന്നു. മഴകുറയുമ്പോൾ ഉപരിതല ജലലഭ്യതയിലും, ഭൂജലത്തിവും ഉണ്ടാകുന്ന വ്യതിയാനത്തെ അടിസ്ഥാനപ്പെടുത്തി ജലാനുബന്ധിയായ വരൾച്ചയെ നിർവചിക്കുന്നു. മഴക്കുറവും, ജലലഭ്യതയിലുമുള്ള കുറവും ഒരു പ്രദേശത്തെ കാർഷിക മേഖലയെ വിവിധ രീതികളിൽ ബാധിക്കുന്ന അവസ്ഥയെ കാർഷിക വരൾച്ച എന്ന് നിർവചിക്കുന്നു. മൊത്തം കൃഷി ചെയ്യുന്ന പ്രദേശത്തിൽ ഉണ്ടാകുന്ന കുറവ്, ജലലഭ്യതക്കുറവുമൂലം കൃഷി ഉണങ്ങിപോകുന്നത് എന്നിങ്ങനെ വിവിധ സൂചികൾ കാർഷിക വരൾച്ചയെ നിർവചിക്കുവാൻ ഉപയോഗിക്കുന്നു. വരൾച്ചാ തീവ്രത വർദ്ധിക്കുന്നതിൽ കാലാവസ്ഥാവ്യതിയാനത്തിനും മാനുഷിക ഇടപെടലിനും വലിയ പങ്കുണ്ട് എന്ന് ശാസ്ത്രലോകം അഭിപ്രായപ്പെടുന്നു.

1881 മുൽ 2016 വരെ കേരളത്തിൽ 73 മഴകുറവ് വർഷങ്ങൾ ഉണ്ടായിട്ടുണ്ട്. ഇതിന് മുൻപ് ഇത്രയും തീവ്രമായ സാഹചര്യം 2012–13 കാലഘട്ടത്തിലാണ് കേരളം നേരിട്ടത്. 2012–2013 ൽ വേനൽ മഴ ലഭിക്കാതിരിക്കുകയും തെക്കുപടിഞ്ഞാറൻ കാലവർഷം ശരാശരിയേക്കാൾ 24% കുറയുകും ചെയ്തു. കേരള ചരിത്രത്തിൽ ആദ്യമായി കേന്ദ്ര കാലാവസ്ഥാ വകുപ്പ് 2012 ഡിസംബർ 24 മുതൽ 31 വരെയുള്ള ദിവസങ്ങളിൽ വിവിധ പ്രദേശങ്ങളിൽ വരണ്ട അവസ്ഥ (moderately arid) ഉണ്ടായി എന്ന് റിപ്പോർട്ട് ചെയ്തു.

വളരെ പതുക്കെ മാത്രമെ വരൾച്ചയുടെ തീവ്രത സമൂഹത്തെ ബാധിക്കുകയുള്ളൂ. അതിനാൽ വിവിധ സൂചികകളെ അടിസ്ഥാനപ്പെടുത്തി വരൾച്ച നിരീക്ഷണം നിരന്തരമായി നടത്തുകയും, ഒക്ടോബർ മാസത്തിൽ

ആവശ്യമെന്നുകണ്ടാൽ വരൾച്ച പ്രഖ്യാപനം നടത്തുവാൻ ശുപാർശ ചെയ്യുവാൻ സംസ്ഥാന വരൾച്ച നിരീക്ഷണ സെല്ലായ (Drough monitoring Cell) സംസ്ഥാന അടിയന്തരഘട്ട കാര്യനിർവ്വഹണ കേന്ദ്രം (State Emergency Operations Centre) പ്രവർത്തിക്കുന്നനു.

ഈ വർഷം വേനൽ മഴ ഗണ്യമായ അളവിൽ ലഭിച്ചതിനാലും , ലഭിച്ച മഴ വ്യാപകമായിരുന്നതിനാലും, ഇതുവരെയും കേരളത്തിൽ ജല ലഭ്യതക്കുറവ് തീവ്രമായി അനുഭവപ്പെട്ടു തുടങ്ങിയിട്ടില്ല. ഉപഗ്രഹ ചിത്രത്തിൽ നിന്നും അളക്കുന്ന, ഭൂമിയുടെ പച്ചപ്പിന്റെ (Normalized Difference Vegetation Index) തോതിൽ വലിയ വ്യതിയാനവും കണ്ടുതുടങ്ങിയിട്ടില്ല. എന്നാൽ മഴകുറവ് ഭൂജലത്തെയും, അണക്കെട്ടുകളിലെ ജലത്തിന്റെ അളവിനെയും ബാധിച്ചിട്ടുണ്ട്.



**വരൾച്ച പ്രഖ്യാപനം**

കേരളത്തിൽ 2003 ൽ 7 ജില്ലകളെയും 7 താലൂക്കുകളെയും 119 ഗ്രാമങ്ങളെയും 2010 ൽ 17 താലൂക്കുകളെ വരൾച്ച ബാധിതമായി പ്രഖ്യാപിച്ചിരുന്നു. 2012 ൽ സെപ്റ്റംബറിൽ തിരുവനന്തപുരം, കൊല്ലം, വയനാട്, ഇടുക്കി എന്നീ ജില്ലകളെയും, ഡിസംബർ മാസത്തോടു കൂടി എല്ലാ ജില്ലകളെയും വരൾച്ച ബാധിതമായി പ്രഖ്യാപിച്ചിരുന്നു.

കേന്ദ്ര കൃഷി മന്ത്രാലയവും, കേന്ദ്ര ദുരന്ത നിവാരണ അതോറിറ്റിയും നിഷ്കർഷിക്കുന്ന മാനദണ്ഡങ്ങൾക്കനുസൃതായി ആണ് വരൾച്ച പ്രഖ്യാപനം നടത്തേണ്ടത്. ഇവയിൽ പ്രധാനം

1. അതാതു സീസണിൽ പ്രതീക്ഷിച്ച മഴയിൽ (ദീർഘകാല ശരാശരി മഴ) നിന്നുള്ള കുറവ്
2. അതാതു കാർഷിക സീസണിലെ കൃഷി ചെയ്യപ്പെടുന്ന ഏരിയയിൽ ഉണ്ടാകുന്ന കുറവ്
3. ഉപഗ്രഹ ചിത്രത്തിൽ നിന്നും അളക്കുന്ന, ഭൂമിയുടെ പച്ചപ്പിന്റെ തോത് (Normalized Dif ference Vegetation index)
4. മണ്ണിലെ ജലാംശത്തിന്റെ തോത്
5. ഭൂജലത്തിൽ ദീർഘകാല ശരാശരിയിൽ നിന്നുള്ള കുറവ്
6. അണക്കെട്ടുകളിലെ ജലത്തിൽ ദീർഘകാല ശരാശരിയിൽ നിന്നുള്ള കുറവ്
7. വളർത്തുമൃഗങ്ങൾക്കുള്ള ഭക്ഷണ ലഭ്യതയും അതിന്റെ വിലയും
8. കുടിവെള്ള ലഭ്യത
9. ഭക്ഷ്യധാന്യങ്ങളുടെ ലഭ്യതയും, അവശ്യവസ്തുക്കളുടെ വിലയും
10. അവിദഗ്ധ തൊഴിൽ തേടി വരൾച്ച ബാധിത പ്രദേശത്തുനിന്നുള്ള അനിയന്ത്രിത കുടിയേറ്റം/ കുടിയിറക്കം
11 കാർഷിക മേഖലയിലും മറ്റു മേഖലകളിലും ഉള്ള കൂലിയുടെ സാധാരണ കാലഘട്ടത്തിൽ നിന്നനുമുള്ള വ്യത്യാസം

ഇവ പരിഗണിച്ചു, സംസ്ഥാന ദുരന്തനിവാരണ അതോറിറ്റിയുടെ അംഗീകാരത്തോടുകൂടി സംസ്ഥാന ദുരിതാശ്വാസ കമ്മീഷണർ (റവന്യു ദുരന്തനിവാരണ വകുപ്പ് സെക്രട്ടറി) ആണ് വരൾച്ച പ്രഖ്യാപിക്കേണ്ടുന്നത്. എല്ലാ സൂചികകളും എല്ലാ സംസ്ഥാനങ്ങൾക്കും ബാധകമല്ല, സംസ്ഥാന ദുരന്ത നിവാരണ അതോറിറ്റിക്ക് ആവശ്യമായവ സ്വീകരിക്കുകയും വരും മാസങ്ങളിൽ ഉണ്ടാകാവുന്ന അവസ്ഥയുടെ അനുമാനത്തിനനുസരിച്ച് ഉതകുന്ന തീരുമാനങ്ങൾ എടുക്കുകയും ചെയ്യാവുന്നതാണ്. കേന്ദ്ര മാനദണ്ഡങ്ങൾക്ക് അനുസൃതമായി എല്ലാ സംസ്ഥാനങ്ങളും ഒക്ടോബർ മാസത്തിൽ തന്നെ ഏതൊക്കെ ജില്ലകളെ, ഏതൊക്കെ സമയങ്ങളിൽ വരൾച്ച ബാധിതമായി പ്രഖ്യാപിക്കണം എന്ന തീരുമാനം കൈകൊള്ളേണ്ടതുണ്ട്.

മേൽ സൂചിപ്പിച്ചവയൽ തെക്കു പടിഞ്ഞാറൻ കാലവർഷത്തിലുണ്ടായിട്ടുള്ള മഴകുറവ്, മഴയുടെ പ്രാദേശിക വ്യതിയാനം, പ്രകൃതിദത്ത സ്ഥിര ജലസ്രോതസുകൾ ഇല്ലാത്ത ഗ്രാമങ്ങൾ ഗ്രാമങ്ങളിൽ മഴയുടെ കുറവ് ലഭ്യമായ സ്ഥലങ്ങളുടേത് ഉപയോഗച്ച് ശാസ്ത്രീയമായി അനുമാനിച്ച് (rainful of 78 monitoring stations interpolated and overlaid on villages without perennial water sources delineated from 1:50,000 topographic sheets), ഭൂജലത്തിലും, അണക്കെട്ടുകളിലെ ജലത്തിലും ദീർഘകാല ശരാശരിയിൽ നിന്നുള്ള കുറവ്, ഉപഗ്രഹ ചിത്രത്തിൽ നിന്നും അളക്കുന്ന, ഭൂമിയുടെ ഹരിത മേലാപ്പിന്റെ തോത്, സ്ഥിര ജലസ്രോതസുകളില്ലാത്ത ഗ്രാമങ്ങലിൽ മനുഷ്യനും-മൃഗങ്ങളും തമ്മിലുള്ള സംഘർഷങ്ങളുടെ റിപ്പോർട്ടുകലിലുള്ള വർദ്ദനവ് എന്നീ സൂചികകളുടെ അടിസ്ഥാനത്തിൽ സംസ്ഥാന വർഷച്ച നിരീക്ഷണ സെൽ ഒക്ടോബർ മാസം വിശദമായ വരൾച്ച സാധ്യത അവലോകന റിപ്പോർട്ട് സംസ്ഥാന ദുരിതാശ്വാസ കമ്മീഷണർക്ക് സമർപ്പിച്ചു. എല്ലാ ജില്ലകളിലും റാബി കൃഷി (ഒക്ടോബർ മുതൽ ഡിസംബർ വരെ) ഈ മഴകുറവ് കാര്യമായി ബാധിക്കും എന്നും അനുമാനിക്കാവുന്നതാണ്.

ഈ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ബഹു. മുഖ്യമന്ത്രിയുടെ സാന്നിദ്ധ്യത്തിൽ വിവിധ വകുപ്പ് മന്ത്രിമാരും സെക്രട്ടറിമാരും കേന്ദ്ര കാലാവസ്ഥ വകുപ്പും

യോഗം ചേർന്ന് വരൾച്ച സംബന്ധിയായ സ്ഥിതി 13 –10–2016 ന് അവലോകനം ചെയ്തു വരൾച്ച പ്രതിരോധ ത്തിനായി വിവിധ തീരുമാനങ്ങൾ കൈകൊണ്ടു.

സംസ്ഥാന ദുരന്ത നിവാരണ അതോറിറ്റി അംഗീ കരിച്ച വരൾച്ച പ്രതിരോധപ്രതികരണ പ്രവർത്തനങ്ങൾ

കേരളത്തിലെ കാലവർഷം ശക്തിപ്പെടാത്തതു കാരണം കേരളത്തിൽ സാധാരണ ജീവിതത്തിന് വളരെ അധികം ബുദ്ധിമുട്ട് ഉണ്ടാക്കാവുന്ന വരൾച്ച സാധ്യത യുണ്ട്. ഇത് 2017 മെയ് മാസം വരെ നീണ്ടി നിൽക്കു വാനും സാധ്യതയുണ്ട്.

ഇത്തരം സാഹചര്യത്തിൽ സാധാരണ ജീവിതത്തിന് സുഖകരമല്ലാത്ത ജലസംരക്ഷണ നടപടികൾ ആവശ്യ മായി വരും. ജലസംരക്ഷണത്തിൽ ഊന്നിയുള്ള ഇത്തരം പ്രവർത്തനങ്ങൾ പൊതു ജനങ്ങൽക്ക് ബുദ്ധിമുട്ടുണ്ടാ ക്കുമെന്നത് നിസംശയമാണ്. എന്നിരുന്നാലും എല്ലാ വർക്കും ജലലഭ്യത ഉറപ്പുവരുത്തുന്നതിന് പൊതു സമൂഹം ഈ ബുദ്ധിമുട്ടുകൾ ഉൾക്കൊണ്ട് പ്രവർത്തി ക്കുവാൻ സന്നദ്ധരാകേണ്ടിയിരിക്കുന്നു. ഈ വിഷയ ങ്ങൾ പരിഗണിച്ചുകൊണ്ട് ചുവടെ ചേർക്കുന്ന 26 ഇന പ്രതിരോധ–പ്രതികരണ പ്രവർത്തനങ്ങൾ നടത്തുന്നതി നായി അതാത് ജില്ലകളുടെ ചുമതലയുള്ള മന്ത്രിമാരുടെ മേൽനോട്ടത്തിൽ ജില്ലാ കളക്ടറെ ചുമതലപ്പെടുത്തി.

1. ജല ഉപയോഗം കുറയ്ക്കുക, പുനരുപയോഗത്തിന് ഊന്നൽ നൽകുക. ജലം പാഴാക്കാതിരിക്കുക.

2. വെള്ളം ഉപയോഗിക്കുന്നതിന് ഈ മുൻഗണനാ ക്രമം പാലിക്കുക– കുടിവെള്ളം, ഗാർഹിക ഉപയോഗം, വളർത്തു മൃഗങ്ങൾക്ക്, വന്യജീവികൾക്ക്, കൃഷിക്ക്, വ്യവസായത്തിന്, ഈ ക്രമം 2017 മെയ് മാസം വരെ പാലിക്കുക.

3. പരമ്പരാഗത സ്ഥിര ജലസ്രോതസുകൾ ഇല്ലാത്ത ഗ്രാമങ്ങൾക്ക് വരൾച്ച പ്രതികരണ–പ്രതിരോധ പ്രവർ ത്തനങ്ങൾ നടപ്പാക്കുന്നതിന് ഊന്നൽ നൽകുക.

4. ചില സ്ഥലങ്ങളിൽ , ചില തത്പര സ്ഥാപനങ്ങൽ, ഓഡിറ്റോറിയങ്ങൾ, കടകൾ, ഹോട്ടലുകൾ നിയമ വിരുദ്ധമായി ജലം ചോർത്തുന്നത് സർക്കാരിന്റെ ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. ഇത് തടയുന്നതിനായി ജില്ലാ കളക്ടറുടെ ചുമതലയിൽ പരിശോധനകൾ നടത്തേ ണ്ടതുണ്ട്. പൊതുജനങ്ങളെ ഈ കാര്യത്തിൽ ബോധ വത്കരിക്കേണ്ടതും ഉണ്ട്.

5. വരൾച്ചയെ കുറിച്ച് പൊതുജനങ്ങളെ ബോധവത് കരിക്കേണ്ടതുണ്ട്. കൂടുതൽ ജലസംരക്ഷണ മാർഗ്ഗങ്ങൾ അവലംബിക്കുന്നതിനായി പ്രോൽസാഹിപ്പിക്കേണ്ടതു മുണ്ട്. കുടിവെള്ളം ഒരു കാരണവശാലും വാഹനങ്ങൾ കഴുകാനായി ഉപയോഗിക്കരുത്. വെള്ളം പുനരുപ യോഗിക്കുന്നത് ഒരു സ്വഭാവമായി മാറ്റേണ്ടതുണ്ട്. ഉദാഹരണത്തിനായി അടുക്കളിയിൽ നിന്നും പുറത്തു കളയുന്ന വെള്ളം ചെടി നനയ്ക്കുന്നതിനായി ഉപയോഗിക്കാം. ഇതിനാവശ്യമായ സന്ദേശങ്ങൾ ജലവിഭവ വകുപ്പ് പൊതുജന താത്പര്യാർത്ഥം നൽകേണ്ടുന്നതാണ്.



6. സംസ്ഥാന ദുരന്ത ലഘൂകരണ ആസൂത്രണ രേഖയിൽ പ്രതിപാദിച്ചിട്ടുള്ള ശുദ്ധജല കിയോസ്കുകൾ (water Kiosk) സംസ്ഥാനത്തെ എല്ലാ വാർഡുകളിലും (ഒരു വാർഡിൽ ഒന്ന്) ഒരു വാർഡിൽ ആവശ്യമെങ്കിൽ അതാതു തദ്ദേശസ്വയംഭരണ പ്രദേശത്ത് മറ്റൊരു വാർഡിലേക്ക് മാറ്റി നൽകാവുന്നതാണ്. ടാങ്കർ ലോറിയിലൂടെയുള്ള ജലവിതരണം പരമാവധി ഈ കിയോസ്കുകളിലേക്ക് പരിമിതപ്പെടുത്തണം. ഒരു പ്രദേശത്ത് ജലലഭ്യത ഇല്ലാതാകുകയും, അത്തരം പ്രദേശത്ത് ശുദ്ധജല കിയോസ്കുകൾ ഇല്ലാത്ത സാഹചര്യത്തിൽ അത്യാവശ്യമെങ്കിൽ മാത്രമേ ടാങ്കർ മുഖാന്തിരം ജലവിതരണം നടത്താൻ പാടുള്ളൂ.

**വരൾച്ച തീവ്രതയും കേരളവും**

കേരളത്തിൽ വരൾച്ച തീവ്രമാകുന്നതിന് കാലാ വസ്ഥാ വ്യതിയാനത്തിന് നേരെ മാത്രം വിരൽചൂണ്ടു ന്നതിൽ അർത്ഥമില്ല. ശരിയാണ്, കാലവർഷ ത്തിനിടയിൽ മഴയില്ലാത്ത ദിവസങ്ങൾ വർദ്ദിക്കുന്നുണ്ട്. കാലവർഷം ആരംഭിക്കാൻ വൈകുന്നുണ്ട്. മഴയുടെ അളവുകൽ കുറയുന്നുണ്ട്. ഇതൊക്കെ ശാസ്ത്രീയമായി അംഗീകരിച്ചിട്ടുമുണ്ട്.

പക്ഷേ മഴകൂടുതൽ ലഭിക്കുന്ന വർഷങ്ങളിലും പ്രദേശങ്ങളിലും പലപ്പോഴും ശുദ്ധജലക്ഷാമം അനുഭവപ്പെടുന്നു. എന്താണിതിന് കാരണം എന്ന് അന്വേഷിക്കുമ്പോൾ പ്രകൃതിയിലെ മാറ്റങ്ങളെ ഉൾക്കൊണ്ട് കൊണ്ട് ജീവിക്കുവാൻ മലയാളികൾ തയ്യാറാകുന്നില്ല എന്ന് മനസിലാകും. നമ്മുടെ ഭൂവിനിയോഗ രീതികൾ വരൾച്ച സാധ്യത വർദ്ധിപ്പിക്കുന്ന രീതിയിലാണ്. ശുദ്ധജല സ്രോതസുകൾ മലിനപ്പെടുത്തുന്നതിൽ നമുക്ക് ഒട്ടും ലജ്ജയില്ല എന്നാണ് കാണുന്നത്.




പഴമക്കാർ വീടിന്റെ മേൽക്കൂരയിൽ വീഴുന്ന വെള്ളം വീടിനുള്ളിൽ തന്നെ നടുത്തളത്തിൽ ഭൂമിയിലേക്ക് ഇറങ്ങാൻ അനുവദിച്ചിരുന്നു. കർഷകർ അവരുടെ കൃഷിഭൂമിയിലും പരിസരത്തും ലഭിക്കുന്ന ഒരു തുള്ളിപ്പോലും പാഴാകാതിരിക്കുവാൻ കുളങ്ങളും മറ്റും പരമാവധി ജലം ശേഖരിച്ച് വെക്കുവാൻ ശ്രദ്ധിച്ചിരുന്നു. എന്നാൽ ഇന്ന് ഒരു തുള്ളി വെള്ളം പോലും സ്വന്തം വീടിന്റെ പരിസരത്തെങ്ങും ആഴ്ന്നിറങ്ങരുത് എന്ന ചിന്തയോട് കൂടി വീടുകളുടെ മുറ്റം കോൺക്രീറ്റ് ചെയ്യുകയാണ് നമ്മുടെ രീതി. മുൻപ് ഭൂമിയിൽ ആഴ്ന്നിറങ്ങിയ ജലം ഇന്ന് നിരത്തുകളലിലും നദികളിലും അധിവേഗം എത്തുകയും ഭൂജലത്തിലേക്ക് ചെന്ന് എത്താതെ പാഴാകി പോവുകയുമാണ്. ഇങ്ങനെ ഒഴുകി പോകുന്ന ജലത്തിന്റെ 30% എങ്കിലും മണ്ണിൽ ആഴ്ന്നിറങ്ങിയിരുന്നതാണെന്ന് ഓർത്താൽ കേരളത്തിലെ വരൾച്ചയുടെയും കുടിവെള്ള ക്ഷാമത്തിന്റെയും തീവ്രത വർദ്ധിപ്പിക്കുന്നതിൽ നമ്മുടെ പങ്ക് വ്യക്തമാണ്. നെൽവയലുകളും കുളങ്ങളും ജലസംഭരണികളും കുന്നുകളും സംരക്ഷിക്കുകയും വൃത്തിയായി സൂക്ഷിക്കുകയും ചെയ്യേണ്ടത് സർക്കാരിന്റെ മാത്രം ഉത്തരവാദിത്വമല്ല. ഇത് സമൂഹത്തിന്റെ ഭാവി സുരക്ഷയെ മുൻനിർത്തിയുള്ള ആവശ്യകതയാണെന്ന് മനസ്സിലാക്കിയുള്ള കൂട്ടായ പ്രവർത്തനമാണ് കാലത്തിന്റെ ആവശ്യകത. സാമൂഹികമായ മനോഭാവമാറ്റവും ജീവിതശൈലിയിൽ മാറ്റവുമുണ്ടായാൽ മാത്രമേ കേരളത്തിൽ ദീർഘകാലാടിസ്ഥാനത്തിൽ ജലസുരക്ഷ ഉറപ്പുവരുത്തുവാൻ സാധിക്കുകയുള്ളൂ. കാലവർഷത്തിന് മുന്നോടിയായി കുടയും മറ്റും വാങ്ങി തയ്യാറാകുന്നതുപോലെ കേരളത്തിലെ ഓരോ വീടും ജലസുരക്ഷ ഉറപ്പുവരുത്തുവാൻ മഴക്കാലത്തുതന്നെ തയ്യാറെടുക്കുകയാണ് വേണ്ടത്.

ഈ വസ്തുത ഉൾക്കൊണ്ടാണ് ബഹു. മുഖ്യമന്ത്രി സാമൂഹിക സംഘടനകളെ കൂടി ഉൾകൊള്ളിച്ച് കൊണ്ട് വരൾച്ച പ്രതിരോധ പ്രവർത്തനങ്ങൽ നടത്തുവാൻ നിർദ്ദേശിച്ചിരുന്നതും, ഹരിത കേരളം പദ്ധതിയിൽ ജല-പരിസ്ഥിതി സംരക്ഷണം ഊന്നിയുള്ള അവബോധ പ്രവർത്തനങ്ങൾ ഉണ്ടാകുമെന്ന് തീരുമാനിച്ചിട്ടുള്ളത്.

**വരൾച്ച പ്രതിരോധം – അനുകരീണ മാർഗ്ഗങ്ങൾ**

നീർത്തട വികസന പരിപാടികൾ ഊർജിതമാക്കുക, മഴവെള്ള സംഭരണ മാർഗ്ഗങ്ങൾ അവലംബിക്കുക, ഭൂജല പരിപോഷണ മാർഗ്ഗങ്ങൾ സ്വീകരിക്കുക, തണ്ണീർത്തടങ്ങളും കുളങ്ങളുംസംരക്ഷിക്കു, ജലസ്രോതസുകൾ മലിനമാക്കാതിരിക്കുക, പുഴയോരങ്ങളിലെ മണ്ണെടുപ്പും മണ്ണൊലിപ്പും തടയുക, ജലമണ്ണ് സംരക്ഷണം ഉറപ്പാക്കുന്ന കൃഷിരീതികൾ സ്വീകരിക്കുക, വനവത്കരണം പ്രോൽസാഹിപ്പിക്കുക ഇവയെല്ലാം വരൾച്ച പ്രതിരോധനത്തിനുതകുന്ന പ്രവർത്തികളാണ്.

ജലസ്രോതസുകൾ പരിപോഷിപ്പിക്കുവാൻ ജലവാർഷിനി, മഴപൊലിമ എന്നീ പദ്ധതികൾ ദുരന്ത നിവാരണ അതോററ്റി നടത്തി വരുന്നു.

തൃശൂർ ജില്ലയിൽ നടപ്പാക്കുന്ന ഭൂജലസംരക്ഷണ -മഴവെള്ള സംഭരണ പദ്ധതിയാണ് മഴപൊലിമ. സർക്കാരിന്റെയുംപ്രാദേശിക ഭരണകൂടത്തിന്റെയും വ്യക്തിയുടെയും കൂട്ടായ സാമ്പത്തിക സഹായത്തോടുകടി ശരാശരി അയ്യായിരം രൂപക്ക് ഇരുപത്തിനാലായിരം വീടുകളും മഴവെള്ള സംവിധാനം സ്ഥാപിച്ചിട്ടുണ്ട്. സംഭരണികൾ നിറഞ്ഞതിന് ശേഷമുള്ള ജലം ഭൂമിയിൽ ആഴ്ന്നിറങ്ങാനുള്ള സംവിധാനവും ഈ പദ്ധതിയിൽ നടപ്പാക്കിയിട്ടുണ്ട്. പ്രസ്തുത പദ്ധതി നടപ്പാക്കിയിട്ടുള്ള പ്രദേശങ്ങളിൽ ഭൂജലത്തിൽ വർദ്ധനവ് ഉണ്ടായിട്ടുള്ളതായി പഠനങ്ങൾ തെളിയിച്ചിട്ടുണ്ട്.

വിവിധ പ്രദേശങ്ങളിൽ സംസ്ഥാന ദുരന്ത നിവാരണ അതോററ്റി നടത്തിവരുന്ന ജലസംരക്ഷണ പ്രവർത്തനങ്ങളെ ജലവർഷിനി എന്ന പേര് വിളിക്കുന്നു. എറണാകുളം ജില്ലയിൽ നപ്പിലാക്കിയ എന്റെ കുളം എറണാകുളം പദ്ധതി ജവർഷിണി എന്ന സമഗ്രപദ്ധതിയുടെ ഭാഗമാണ്. ഈ പദ്ധതി വഴി എറണാകുളം കേന്ദ്രീകരിച്ചുള്ള



ഫേസ്ബുക്ക് കൂട്ടായ്മയായ അൻപോട് കൊച്ചി എന്ന സന്നദ്ധ സംഘത്തിന്റെ സഹായ ത്തോടുകൂടി ജില്ലയിലെ വിവിധ ഭാഗങ്ങളിലുള്ള 51 കുളങ്ങൾ വൃത്തിയാക്കി ശുദ്ധജലസംരക്ഷ ണത്തിന് യോഗ്യമാക്കി. കോഴി ക്കോട് ജില്ലയിൽ നടപ്പിലാക്കിയ കുളം കോരൂ...ബിരിയാണി തരാം പദ്ധതിയും ഇതിന്റെ ഭാഗമായി നടപ്പിലാക്കിയ ഉപപദ്ധതികളാണ്. വയനാട് ജില്ലയിൽ ഇതേ പദ്ധതി യുടെ പണം ഉപയോഗപ്പെടുത്തി 135 തടയണകൾ 2015–16 ൽ സൃഷ്ടിച്ചു.



മലപ്പുറം ജില്ലയിൽ വിവിധ വകുപ്പുകളെ ഏകോപിപ്പിച്ചു കൊണ്ട് തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ സഹകര ണത്തോട് കൂടി തൊഴിലുറപ്പ് പദ്ധതിയുടെയും കൂടി സാമ്പത്തിക സഹായത്തോടെ 516 തടയണകൾ 2012–13 ൽ സൃഷ്ടിച്ചു. പ്രാദേശികമായി ലഭ്യമായ വസ്തുക്കൾ മാത്രം ഉപയോഗിച്ചാണ് ഈ തടയണകൾ നിർമ്മിച്ചത്.

2012–13 കാലഘട്ടത്തിലെ വരൾച്ച പ്രതികരണ പദ്ധതിയുടെ ഭാഗമായി വരൾച്ച നിരീക്ഷണ സെൽ ശുപാർശ ചെയ്തതാണ് ശുദ്ധജല കിയോസ്കുകൾ. കേരളത്തിൽ കുടിവെള്ള വിതരണത്തിൽ ഉണ്ടാകുന്ന ക്രമക്കേടുകൾ നിയന്ത്രിക്കുവാൻ ഏറ്റവും ലളിതമായ പദ്ധതി എന്ന നിലയിലാണ് ഇത് ശുപാർശ ചെയ്തത്. ഒരു വാർഡിൽ നിശ്ചിത സ്ഥലങ്ങളിൽ ശുദ്ധജലം നൽകുവാൻ കിയോസ്കുകൾ സ്ഥാപിക്കുകയും വാട്ടർ അതോറിറ്റി അംഗീകൃത ശുദ്ധജല സ്രോതസുകളിൽ നിന്നും ജില്ലാ ഭരണകൂടത്തിന്റെ നേരിട്ടുള്ള മേൽനോട്ടത്തിൽ ആവശ്യമായ അളവിൽ ഇതിലേക്ക് ജലം എത്തിക്കുകയും ചെയ്യുക. കുടിക്കുവാനും ഭക്ഷണം പാകം ചെയ്യുവാനും എപ്പോഴും എല്ലാ പ്രദേശത്തും ശുദ്ധമായ ജലം ലഭ്യമാക്കുവാനും ജലം ടാങ്കർ ലോറികളിൽ കൊണ്ട് പോയി മറ്റ് ആവശ്യങ്ങൾക്ക് ഉപയോഗിക്കുന്നത് ഇല്ലാതാക്കുവാനും കിയോസ്കുകൾ വ്യാപകമാക്കുക വഴി സാധിക്കും. പൊതുസ്ഥലത്ത് സ്ഥാപിക്കുക വഴി വ്യക്തികൾക്കും ജലം ദുരപയോഗം ചെയ്യുവാനുള്ള സാഹചര്യം കുറയും. കേരളത്തിൽ നിലവിൽ 764 കിയോസ്കുകൾ സ്ഥാപിച്ചിട്ടുണ്ട്. ജലമെടുക്കുന്ന സ്രോതസ്സും കിയോസ്കുകളും തമ്മിലുള്ള ദൂരം നിശ്ചിതമായതിനാൽ അനാവശ്യമായി ടാങ്കർ ലോറികൾക്ക് കൂടുതൽ ദൂരം സഞ്ചരിച്ചതായി രേഖപ്പെടുത്തുവാൻ സാധിക്കുകയില്ല. കൂടാതെ ജി.പി.എസ്. മുഖാന്തിരം ഇവയുടെ സഞ്ചാരം നിരീക്ഷിക്കുവാൻ സാധിച്ചിട്ടുണ്ട്. കണ്ണൂർ ജില്ലയിലാണ് കേരളത്തിലാദ്യമായി 2012 ൽ കിയോസ്കുകൾ സ്ഥാപിച്ചത്. ആലപ്പുഴ ജില്ലയിൽ ജലവിതരണത്തിനായി ഉപയോഗിക്കുന്ന ടാങ്കർ ലോറികളിൽ ജി.പി.എസ്. ഘടിപ്പിച്ച് നിരീക്ഷിക്കുകയും ജി.പി.എസിൽ രേഖ പ്പെടുത്തുന്ന ദൂരം ഒത്തുനോക്കിയതിന് ശേഷം മാത്രമാണ് ജലവിതരണത്തിന്റെ പണം 2014 മുതൽ അനുവദിക്കുന്നത്.

ദീർഘകാല അടിസ്ഥാനത്തിൽ വരൾച്ചാ പ്രതി രോധത്തിന് ബാഹ്യമായ തടയിണകൾ മാത്രം മതി യാകില്ല എന്ന തിരിച്ചറിവിൽ, അടിയണകൾ നിർമ്മിച്ച് ജലം സംഭരിക്കുന്ന പദ്ധതി ദുരന്തനിവാരണ അതോറിറ്റി നടപ്പാക്കി വരുന്നു. ആദ്യ പരീക്ഷണം എന്ന നിലയിൽ പാലക്കാട് ജില്ലയിൽ വർഷങ്ങളായി വരണ്ട് കിടന്ന മഴനിഴൽ പ്രദേശമായ ഒഴലപ്പതി മാരിയമ്മൻകോവിലിന് സമീപത്തെ ക്ഷേത്രകുളം ഈ കടുത്ത വരൾച്ചാ കാലത്തും ജലസമ്പുഷ്ടമാക്കുവാൻ സാധിച്ചു. ഭൂമിയുടെ ഉപരിതലത്തിലെ ജലനിർഗ്ഗമന പാതക്ക് സമാ ന്തരമായി ഭൗമാന്തർ ഭാഗത്തെ ജലനിർഗമന പാതയും കണ്ടെത്തി ഇതിനെയും തടയുക എന്നതാണ് ഈ രീതിയുടെ പ്രത്യേകത.

രാജ്യത്ത് ഏറ്റവും കൂടുതൽ മഴ ലഭിക്കുന്ന പ്രദേശങ്ങളിലൊന്നാണെങ്കിലും ഓരോ വർഷം കഴിയും തോറും കടുത്ത വരൾച്ചയുടേയുംശുദ്ധജലദൗർലഭ്യ ത്തിന്റെയും പിടിയിലായിക്കൊണ്ടിരിക്കുകയാണ് സംസ്ഥാനം. സംസ്ഥാനത്തിന് അത് പ്രയോജന പ്പെടുത്താനാവുന്നില്ല. ഇവിടെയാണ് ജലസുരക്ഷയുടെ പ്രസക്തി. ജനസംരക്ഷണത്തിന്റെ ആദ്യഘട്ടം എന്ന നിലയിൽ എല്ലാവർക്കും സുരക്ഷിതമായ കുടിവെള്ളം ഉറപ്പാക്കുകയാണ് ഹരിതകേരള മിഷന്റെ ലക്ഷ്യം. അഞ്ചു വർഷത്തിനുള്ളിൽ കുളങ്ങൾ, തോടുകൾ നദികൾ, കിണറുകൾ തുടങ്ങിയ ജലസ്രോതസുകളിലെ ജലലഭ്യത വർദ്ധിപ്പിക്കാനാണ് ഹരിത കേരള മിഷൻ കർമ്മപദ്ധതികളിലൂടെ സർക്കാർ ലക്ഷ്യമിടുന്നത്.

**കവർസ്റ്റോറി**



**ഡോ. വി. സുഭാഷ് ചന്ദ്രബോസ്**
(പരിസ്ഥിതിശാസ്ത്രജ്ഞൻ)

# “ജീവന്റെ കരുതൽ വെള്ളം കരുതാം, നമുക്കും, നാളേക്കും ”




മാമലകൾക്കപ്പുറത്ത് മരതക പട്ടുടുത്ത മലയാളമെന്നൊരു നാടുണ്ട് എന്ന് കവിഭാഷ മലകളുടെയും അളകളുടെയും സ്വന്തം മലയാള നാട്. ഇന്ന് ദാഹനീരിനായി കേഴുകയാണ്. മനുഷ്യരുൾപ്പടെയുള്ള എല്ലാ ജീവജാതികളും വരൾച്ചയുടെ വറുതികളിലൂടെയാണ് കടന്നുപോകുന്നത്.

ജീവന്റെ നിലനിൽപ്പിനാധാരമായ ജലം കിട്ടാതെ ലോകജനസംഖ്യയുടെ മൂന്നിലൊന്ന് വലയുമ്പോൾ, ഒരു വേനൽകടുത്തപ്പോഴിവിടെ നമ്മളും വല്ലാതെ പതറിപോവുകയാണ്. കുടിവെള്ളം, കൃഷി, ആരോഗ്യം, വ്യവസായം, ജലവൈദ്യുതി, പരിസ്ഥിതി, ടൂറിസം തുടങ്ങിയ ജീവിതത്തിന്റെയും സമ്പദ്‌വ്യവസ്ഥയുടെയും നിലനിൽപ്പിന് വെള്ളം പ്രധാനപ്പെട്ട അനിവാര്യമായ അടിസ്ഥാന പ്രകൃതി ഘടകമാണ്. ആദിയിൽ ജീവന്റെ ആദ്യസ്പന്ദനമുണ്ടായത് ജലത്തിലാണ്. തീർത്ഥം തേടിയുള്ള യാത്രയാണ് തീർത്ഥാടനം. ജലമാണ് ജീവന്റെ അടിസ്ഥാനമെന്ന് പരിശുദ്ധ ഖുറാനും ജലമില്ലാതെ ജീവനില്ലായെന്ന് വിശുദ്ധ ബൈബിളും നമ്മെ ഓർമ്മിപ്പിക്കുന്നു.

ആഗോളതാപനം, കാലാവസ്ഥാ വ്യതിയാനം തുടങ്ങിയ വിവിധ കാരണങ്ങളാൽ മഴയുടെ കാലം മാറുന്നു. ഏറുകയും കുറയുകയും ചെയ്യുന്നു. ഇക്കഴിഞ്ഞ വർഷം കേരളത്തിൽ കാലവർഷവും തുലാവർഷവും വേനൽമഴയുമെല്ലാം കുറഞ്ഞു. ഒരു ലക്ഷത്തി പതിനയ്യായിരം വർഷങ്ങൾക്കുശേഷമാണ് ഭൂമി ഇങ്ങനെ വല്ലാതെ ചൂടാകുന്നത്. നാൽപ്പത്തിയയ്യായിരം വർഷങ്ങൾക്കുമുൻപ് രണ്ട് ഗ്ലേഷ്യൽ പീരിയഡുകൾക്കിടയിൽ ഭൂമിയുടെ താപനില ക്രമാതീതമായി കൂടിയിരുന്നു. അപ്പോൾ സമുദ്രനിരപ്പ് രണ്ട് മീറ്റർ വരെ ഉയരുകയുണ്ടായി. എന്നാൽ ആ കാലഘട്ടത്തിലെ ചൂടിനും കാലാവസ്ഥയിലെ മാറ്റത്തിനും മനുഷ്യരുടെ ഇടപ്പെടലുകളുടെ സ്ഥാനംകുറവായിരുന്നു.

നാമിപ്പോൾ അനുഭവിക്കുന്ന കാലാവസ്ഥയിലെ ഏറ്റകുറച്ചിലുകൾക്ക് മനുഷ്യന്റെ വികലമായ വികസന കാഴ്ചപ്പാടും പ്രകൃതിയെ അനിയന്ത്രിതമായി ചൂഷണം ചെയ്തതും പ്രധാന കാരണങ്ങളാണ്. ഭൂമിക്കടിയിലെ കൽക്കരിയെടുത്ത് ആവിയന്ത്രത്തിൽ ഉപയോഗിച്ച നാളുകൾ മുതൽ അന്തരീക്ഷ താപനിലയിലും മാറ്റമുണ്ടാകുന്നതിൽ മനുഷ്യർ ഇടപ്പെട്ടു തുടങ്ങി. വ്യാപകമായ വനനശീകരണം, പെട്രോളിയം ഉൽപ്പന്നങ്ങളുടെ അമിതോപയാഗം, ജനസംഖ്യ വർദ്ധനവ്, പരിസ്ഥിതിയെ കണക്കാക്കാതെയുള്ള വികസനം, വ്യാവസായികവത്കരണം തുടങ്ങിയ വിവിധ കാരണങ്ങളാൽ ഏറ്റവും കൂടുതൽ നശിപ്പിക്കപ്പെട്ടതും മലിനീകരിക്കപ്പെട്ടതും ജലസ്രോതസുകളാണ്.

ജലസമൃദ്ധിയിലെയും ജലശുദ്ധിയിലെയും കുറവ് മാനവരാശി നേരിടുന്ന പ്രധാന വെല്ലുവിളികളാണ്. ഒരു ഹെക്ടർ വനപ്രദേശം 32000 ഘനകിലോമീറ്ററും ഒരു ഹെക്ടർ വയൽ മൂന്നു ലക്ഷം ലിറ്ററും മഴയെ ഉൾക്കൊള്ളും. മലകൾ ജലഗോപുരങ്ങളാണ്. മലകളും വയലുകളും കാവുകളും കാടും ഇല്ലാതാകുന്നിടത്ത് കുറയുന്നത് ദാഹനീരാണ്. ഈ പ്രകൃതിയിൽ എല്ലാവരുടെയും ആവശ്യങ്ങൾക്കുള്ളത് തന്നിട്ടുണ്ട്. പക്ഷേ ആരുടെയും അത്യാർത്തിക്കും അത്യാഗ്രഹത്തിനും ഈ ഭൂമിയിൽ തികയില്ല. ഇങ്ങനെയാണ് മനുഷ്യർ നീങ്ങുന്നതെങ്കിൽ ഒരു അഞ്ച് ഭൂമിയെങ്കിലും വേണ്ടിവരുമെന്നാണ് കണക്കാക്കപ്പെടുന്നത്. അത്രമാത്രം നാം പ്രകൃതിയേയും മണ്ണിനെയും വെള്ളത്തെയും നശിപ്പിക്കുകയാണ്.

നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണമെന്ന് പറയുന്നിടത്ത് അയൽക്കാരന്റെ അയൽക്കാരൻ നീ ആണെന്നുകൂടി അറിയുക. ഞാനും നീയും പരസ്പരം അയൽക്കാരനാണെന്ന് പറയുന്നിടത്ത് പങ്കുവെക്കലിന്റെയും പങ്കെടുക്കലിന്റെയും സർഗ്ഗസംഗീതമുണ്ട്. നാം പുറത്തുവിടുന്ന കാർബൺഡൈ ഓക്സൈഡ് സ്വീകരിക്കുവാൻ മരങ്ങളും അവ നൽകുന്ന ഓക്സിജൻ എടുക്കുവാൻ മനുഷ്യരും വേണമെന്നറിയുമ്പോഴാണ് പ്രകൃതിയും മനുഷ്യരും ഒന്നാകുന്നത്. മണ്ണ്, ജലം, ജൈവസമ്പത്ത് (സസ്യങ്ങൾ ജന്തുക്കൾ, മനുഷ്യർ) എന്നിവയുടെ പാരസ്പര്യത്തിലാണ് പ്രപഞ്ചം നിലനിൽക്കുന്നത്. ലാബിലിരിക്കുന്ന ഹൈഡ്രജനും ഓക്സിജനും ചേർത്താൽ വെള്ളമാക്കാം. പക്ഷെ അങ്ങനെ കൂട്ടിയോജിപ്പിച്ച് നാടിന്റെയും നാട്ടാരുടെയും ദാഹം മാറ്റാനാവില്ല. ഒരിഞ്ചു കനത്തിൽ ജീവനുള്ള മണ്ണ് സ്വാഭാവികമായി രൂപപ്പെടുവാൻ ആയിരം വർഷം വേണം. ഒരു മില്ലീമീറ്റർ മണ്ണുപോലും മനുഷ്യർക്ക് സൃഷ്ടിക്കാനാവില്ല എന്നറിയുന്നിടത്താണ് മനുഷ്യരുടെ പരിമിതി വലുതാകുന്നത്.

കേരളം മഴയുടെ സ്വന്തം ദേശവും മൺസൂണിന്റെ കവാടവുമാണ്. ലോകത്തിലേറ്റവും കൂടുതൽ മഴ പെയ്യുന്ന രാജ്യങ്ങളായ ബ്രസീൽ, ഹവായ് ദ്വീപുകൾ എന്നിവിടങ്ങളെക്കാൾ വാർഷിക മഴ(2100 മി. മീറ്റർ) നമുക്ക് ലഭിക്കുന്നു. ദേശീയ ശരാശരിയെക്കാൾ (1100 മീറ്റർ) രണ്ടരയിരട്ടി മഴ പ്രതിവർഷം സംസ്ഥാനത്ത് 23000 മി.മീറ്റർ പെയ്യുന്നു. ആയിരം ചതുരശ്രയടി വിസ്തീർണ്ണമുള്ള ഒരു പുരപ്പുറത്ത് കേരളത്തിൽ 3 ലക്ഷം മുതൽ 5 ലക്ഷം ലിറ്റർ വരെ മഴവെള്ളം വീഴുന്നു. ഒരു ഹെക്ടറിൽ ഒരു കോടി ഇരുപത് ലിറ്റർ മഴകിട്ടുന്നു.

ഭൂമിശാസ്ത്ര പ്രത്യേകതകൾ, ഭൂമിയുടെ ചരിവ്, ഭൂവിനിയോഗത്തിലെ മാറ്റം, കാർഷിക പ്രവർത്തികളിലെ കുറവ്, മണ്ണിന്റെ ഘടന, മനുഷ്യരുടെ വികലമായ വികസസന പ്രവർത്തനങ്ങൾ, മാലിന്യ സംസ്കരണത്തിലെ അലംഭാവം തുടങ്ങിയ വിവിധ കാരണങ്ങളാൽ സംസ്ഥാനത്തെ അശുദ്ധജലത്തിന്റെ തോത് കുറയുകയാണ്. ഭൂഗർഭജലത്തിൽ കുറവുണ്ടാകുന്നത് നല്ല ലക്ഷണമല്ല. നമ്മുടെ ജലസ്രോതസ്സുകളായ നദികൾ, പുഴകൾ, കായലുകൾ, കുളങ്ങൾ എന്നിവയെല്ലാം മാലിന്യവാഹിനികളാണ്. വേനലിൽ ജലസ്രോതസുകളിൽ നീരൊഴുക്ക് കുറയുന്നു. തത്ഫലമായി തീരദേശങ്ങളിൽ ഉപ്പുവെള്ളത്തിന്റെ സാന്നിദ്ധ്യവും ഏറുകയാണ്. നിർമ്മാണ പ്രവർത്തനങ്ങളുടെ ആധിക്യം കാരണം ദൈവത്തിന്റെ സ്വന്തം നാട് സിമെന്റും കോൺക്രീറ്റും കൊണ്ട് നിറയുകയാണ്. കോൺക്രീറ്റ് യാർഡായി നാട് മാറുമ്പോൾ ചെയ്യുന്ന മഴവെള്ളം പൂർണ്ണമായി ഉപരിതലത്തിലൂടെ ഒഴുകി വേഗത്തിൽ കടലിലേക്ക് പോവുകയാണ്. ആയിരം വേനൽകണ്ടാലും അര മഴ വന്നാൽ പിന്ന് മഴ നമുക്ക് ശല്യമാണ്.

ഒരു പ്രദേശത്ത് എത്ര മഴ ലഭിച്ചു എന്നതല്ല കാര്യം. ലഭിക്കുന്ന മഴയെയും ജലസ്രോതസുകളെയും എത്രകണ്ട് സംഭരിച്ചും സംരക്ഷിച്ചും ശുദ്ധമായി കരുതുന്നുവെന്നതും അടിസ്ഥാനമാക്കിയാണ് ജലസുരക്ഷ ഉറപ്പുവരുത്തുന്നത്. ലോകത്തിലേറ്റവും കൂടുതൽ മഴലഭിക്കുന്ന സ്ഥലമായ ചിറാപുഞ്ചിയിലും മാൺസിൻറാമിലും ടാങ്കർ ലോറിയിലാണ് കുടിവെള്ളം എത്തിക്കുന്നത്. മണ്ണിൽ മഴ നിന്നാലെ പുഴയിലും തോടുകളിലും കുളങ്ങളിലും കിണറുകളിലും ഭൂജലത്തിലുമെല്ലാം വെള്ളം കാണുകയുള്ളൂ. കേരളത്തിലെ 70% കുടുംബങ്ങളും വെള്ളത്തിനായി തുറന്ന കിണറുകളെയാണ് ആശ്രയിക്കുന്നത്. ഇവ വേനൽക്കാലത്ത് വറ്റിപോകാറുണ്ട്. എന്നാൽ പുരപ്പുറത്തെ മഴവെള്ളത്തെ ശുദ്ധീകരിച്ച് നേരിട്ട് മണ്ണിലൂടെയും കിണറുകളിലേക്ക് കടത്തിവിടാവുന്ന ലളിതമായ രീതി വ്യാപകമാണ്.

സമഗ്രവും ശാസ്ത്രീയവും പ്രാദേശികവുമായ മഴവെള്ള സംഭരണവും ജലസംരക്ഷണവും വ്യാപകമാക്കി മാത്രമെ ജലസുരക്ഷ നേടുവാൻ കഴിയുകയുള്ളൂ. കിണർ റീചാർജ്, മഴക്കുഴികൾ, മഴവെള്ള സംഭരണികളുടെ നിർമ്മാണം, ചെറുതും വലുതുമായ തൽസ്ഥലമണ്ണ്, ജലപരിപാലനം, ജലസ്രോതസുകളുടെ സംരക്ഷണം എന്നിവ വളരെ പ്രാധാന്യമർഹിക്കുന്നു. മാലിന്യസംസ്കരണം വ്യാപകമാക്കി മാത്രമെ ജലശുദ്ധി വർദ്ധിപ്പിക്കാനാവുകയുള്ളൂ. വീഴുന്നിടത്ത് താഴട്ടെ മഴയെന്നതാണ് കാഴ്ചപ്പാട്. ഓടുന്ന വെള്ളത്തെ നടത്തുവാനും നടക്കുന്നവയെ നിറുത്തുവാനും നിൽക്കുന്നവയെ കിടത്തുവാനും കിടക്കുന്നവയെ പരമാവധി ഭൂമിയിൽ ഉറയ്ക്കുവാനുമുള്ള കൃത്രിമസഹാഹചര്യങ്ങൾ പരമാവധി സൃഷ്ടിക്കപ്പെടണം. മഴക്കുഴികൾ, മൺ കയ്യാലകൾ, കല്ലുകയ്യാലകൾ, ട്രഞ്ചുകൾ, ജൈവവേലികൾ, പുതയിടൽ, തടയണകൾ, രാമച്ചം നടീൽ തുടങ്ങിയ നല്ല മാർഗ്ഗങ്ങൾ മുന്നിലുണ്ട്.

നമ്മുടെ വീട്ടിലും നാട്ടിലും പറമ്പുകളിലും പെയ്തു വീഴുന്ന പരമാവധി മഴയെ കരുതുവാൻ വരാനിരിക്കുന്ന കാലവർഷത്തെ പ്രയോജനപ്പെടുത്തേണ്ടതുണ്ട്. ഓരോ തുള്ളിയും കരുതാം. കരുതലോടെ, മണ്ണിൽ, ഭൂമിക്കടിയിൽ, ജലസ്രോതസുകളിൽ, മഴസംഭരണികിൽ മാത്രം പോരോ കഴിയുന്നിടത്തൊക്കെ, കഴിയുന്നിടത്തോളം.

വരാനിരിക്കുന്ന വേനലുകളുടെ വറുതിയെ നമുക്ക് വരുതിയിലാക്കാം. മഴ പ്രകൃതിയുടെ സുകൃതമാണ്. കരുതാം നമുക്കായ്, നാളേക്കായ്. നമുക്കും വരാനിരിക്കുന്ന തലമുറകൾക്കും വേണ്ടി. അവർ മറ്റാരുമല്ല. നമ്മുടെ മക്കളും പേരക്കിടാങ്ങളും തന്നെ.

കാലവർഷമെ സ്വാഗതം. നമുക്ക് മണ്ണൊരുക്കാം, മനസ്സ് ഒരുങ്ങാം.

ജലസംബന്ധമായ സാങ്കേതിക വിവരങ്ങൾക്ക് ലേഖകനെ സംബന്ധപ്പെടാവുന്നതാണ്.

*സന്ദർശിക്കുക*

യു ട്യൂബ് ലിങ്ക്
മുറ്റത്തൊരുവറ്റാത്ത കിണർ
കിണർ റീച്ചാർജ്
https:/youtube/ASivMBbjuc
മഴക്കുഴി നിർമ്മാണത്തിനൊരാമുഖം
https:/youtu.be/ejJibcqeup
മഴവെള്ള സംഭണിക്കൊരാമുഖം
https:/youtube/-izJRrex-mM
പ്രകൃതിക്കുണ്ടൊരു കഥ പറയാൻ
https:/www.youtube.com/watch?
U=on HGC5 MV 9CD @feauture -youtube.
Facebook-haijalam

കവർസ്റ്റോറി



**ഫാ. ജോർജ്ജ് വെട്ടിക്കാട്ടിൽ**
എക്സിക്യൂട്ടീവ് ഡയറക്ടർ
കേരളാ സോഷ്യൽ സർവ്വീസ് ഫോറം

# ജലം - ജീവാമൃതം




**ആമുഖം**

പ്രകൃതിയുടെവരദാനമായ ജലം ഇന്ന് ഏറ്റവും അമൂല്യമായ ഒരു വസ്തുവാണ്. ജീവന്റെ നിലനിൽപ്പിന് അത്യന്താപേക്ഷിതമാണ് ഈ മനോഹരസൃഷ്ടി. അമ്മ കുഞ്ഞിന് നൽകുന്ന മുലപ്പാലിനോടാണ് ഋഗ്വേദം ജലത്തെ ഉപമിച്ചിരിക്കുന്നത്. മണ്ണ്, ജലം, ജൈവസമ്പത്ത് ഇവയാണ് വിഭവത്രയങ്ങൾ (Resource Trinity) എന്ന് അറിയപ്പെടുന്നത്. ഇവ മൂന്നും പരസ്പരപൂരകങ്ങളാണ്. ഇന്ന് ലോകം അതീവജാഗ്രതയോടെ പഠനം നടത്തുകയും വിശകലനം ചെയ്യുകയും ചെയ്യുന്ന ആനുകാലിക വിഷയങ്ങളാണ് ഇവയെല്ലാം. ജലമില്ലെങ്കിൽ ജീവനില്ല, എന്ന തിരിച്ചറിവാണ് ഈ വിഷയത്തിന് പ്രസക്തി നല്കുന്നത്. ജലസംബന്ധമായ പഠനങ്ങളും സംവാദങ്ങളും തീരുമാനങ്ങളും നടപടികളുമെല്ലാം ഇന്നിന്റെ മാത്രമല്ല വരുംതലമുറയുടെയും കൂടി അതിജീവനത്തിനുമുള്ളതാണ്. ഇവയെല്ലാം കാര്യക്ഷമമായി നടക്കുമ്പോഴും നമ്മുടെ ഉദാസീനതമൂലം പെയ്യുന്ന മഴവെള്ളം ഒഴുകിപ്പോകുകയും നിലവിലുള്ള ജല സ്രോതസ്സുകൾ മലിനീകരിക്കപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നുവെന്നുള്ളത് ഒരു വിരോദാഭാസമായി എങ്ങും അവശേഷിക്കുന്നു.

**ഭൂമി ഒരു ജലഗ്രഹം**

ഭൂമിയുടെ ഉപരിതല വിസ്തൂർണ്ണത്തിൽ 71 ശതമാനവും സമുദ്രമാണ്; ഭൂമിയിൽ ആകെയുള്ള ജലത്തിൽ 97 ശതമാനവും ഉപ്പുരസമുള്ള സമുദ്രജലവും. ശേഷിച്ച മൂന്നു ശതമാനം ജലത്തിൽ 75 ശതമാനം ജലവും അന്റാർട്ടിക്ക പോലുള്ള ധ്രുവ പ്രദേശങ്ങളിലും, ഉയർന്ന പർവ്വതനിരകളിലും മഞ്ഞുപാളികളായി ഉറഞ്ഞുകിടക്കുന്നു. ശേഷിക്കുന്ന ജലത്തിൽ 24 ശതമാനം ഭൂഗർഭ ജലമായി നിലകൊള്ളുന്നു. അവശേഷിക്കുന്ന ഒരു ശതമാനമാണ് നമ്മുക്ക് ഉപയോഗിക്കാൻ ലഭ്യമായിട്ടുള്ളത്. ഭൂമി ഉണ്ടായ കാലത്തുള്ള അത്രയും ജലം മാത്രമേ ഭൂമിയിൽ ഇന്നും കാണപ്പെടുന്നുള്ളു. പുതുതായി ഭൂമിയിൽ ജലം സൃഷ്ടിക്കപ്പെടുകയോ നിലവിലെ ജലസമ്പത്ത് നഷ്ടപ്പെടുകയോ ചെയ്യുന്നില്ല. പക്ഷേ, ഈ ജലസമ്പത്ത് മുൻകാലത്തേക്കാൾ കൂടുതൽ പല കാരണങ്ങളാൽ മലിനീകരിക്കപ്പെടുന്നുണ്ട് എന്നുള്ളതാണ് ഇന്ന് ലോകം അഭിമുഖീകരിക്കുന്ന ജല പ്രതിസന്ധി. ഭൂമി മുഴുവൻ ജലം പുനർചംക്രമണം (water recycling) ചെയ്യപ്പെടുന്നുണ്ട്. പുനർചംക്രമണം വഴി വെള്ളം ലോകം മുഴുവൻ യാത്രചെയ്യുന്നു. നമ്മുടെ നദികളിൽ ഉള്ളതിനെക്കാൾ അധികം ജലം അന്തരീക്ഷത്തിൽ അടങ്ങിയിരിക്കുന്നു. ജലസംബന്ധമായ സ്ഥിതിവിവര കണക്കുകൾ ഇങ്ങനെയൊക്കെയാണെങ്കിലും യഥാർത്ഥത്തിൽ ഭൂമിയിലെ ജലം മുഴുവനും ഒരു കുപ്പിയിൽ നിറയ്ക്കുകയാണെങ്കിൽ അതിലെ ഒരു ടീസ്പ്പൂൺ ജലം മാത്രമേ ശുദ്ധജലമായിട്ടുള്ളൂ. ഈ ശുദ്ധജലത്തെയാണ് നാം സൂക്ഷ്മതയില്ലാതെ പാഴാക്കുന്നതും മലിനീകരിക്കുന്നതും. നിലവിൽ ലോകത്തിൽ 110 കോടി ജനങ്ങളാണ് ശുദ്ധജലദൗർലഭ്യം അനുഭവിക്കുന്നത്. ഇന്ന് വെള്ളം സംരക്ഷിക്കുന്നില്ലെങ്കിൽ നാളെ നമ്മൾ മരുഭൂമിയിൽ ജീവിക്കേണ്ടിവരും. ജലം നശിപ്പിച്ചതിന് നമ്മുടെ കുട്ടികൾ നമ്മെ പഴിചാരാതിരിക്കട്ടെ.

**കേരളത്തിന്റെ ജലസുരക്ഷ**

ഒരു വർഷം കേരളത്തിൽ ഏകദേശം 3000 മില്ലീമീറ്റർ മഴലഭിക്കുന്നുണ്ട്. മഴയാണ് നമ്മുടെ പ്രധാന ജല സ്രോതസ്സ്, മഴക്കാലം ജലശേഖരണ കാലവും. ശരാശരി

120 ദിവസം മാത്രം മഴദിനങ്ങളുള്ള മഴക്കാലം ജലസമ്പന്നകാലവും കൂടിയാണ്. ചെറുതും വലുതുമായ 44 നദികൾ കേരളത്തെ ജല സമ്പന്നമാക്കുന്നു. പത്തോളം തടാകങ്ങളും 53–ൽ പരം ഡാമുകളും കേരളത്തിലുള്ളതായി കണക്കാക്കുന്നു. ഇവയ്ക്ക് പുറമെ 35,763 കുളങ്ങളും 9537 പൊതുകുളങ്ങളും 2659 അമ്പലക്കുളങ്ങളും 185 ജലസേചനത്തിനുള്ള കുളങ്ങളും ജല സംഭരണികളായി നമുക്കുണ്ട്. ഇതോടൊപ്പം 3 ലക്ഷം ഹെക്ടർ കായലും 852 ശുദ്ധജല തടാകങ്ങളും 388 ഓളം തുരങ്കങ്ങളും കേരളത്തിൽ അങ്ങോളമിങ്ങോളം ഉണ്ട്. വർഷം മുഴുവനും വെള്ളമൊഴുകുന്ന 2400 നീർച്ചാലുകളും കേരളത്തെ ജലസമ്പന്നമാക്കുന്നു. കേരളത്തിലെ പല സ്ഥലനാമങ്ങളും കുളങ്ങളും ചിറകളും ആറുകളുമായി ബന്ധപ്പെട്ട് അറിയപ്പെടുന്നത് കുളങ്ങളുടേയും ചിറകളുടെയും ആറുകളുടെയും പ്രാധാന്യത്തെയാണ് മനസ്സിലാക്കിത്തരുന്നത്. കേരളത്തിൽ വർദ്ധിച്ചുവരുന്ന കുഴൽകിണർ സംസ്ക്കാരം ഭൂഗർഭ ജലത്തിന്റെ അളവ് ഗണ്യമായി കുറച്ചിട്ടുണ്ടെങ്കിലും ഏകദേശം 6.620 ബില്യൻ ക്യുബിക് മീറ്റർ ഭൂഗർഭജലം കേരളത്തിലുള്ളതായി പഠനങ്ങൾ വെളിപ്പെടുത്തുന്നു. വ്യാപകമായി കുഴൽക്കിണർ കുഴിക്കുന്നതു വഴി വരും തലമുറയ്ക്കായി കരുതി വെച്ചിരിക്കുന്ന ജലമാണ് നാമിന്ന് ഉപയോഗിച്ച് തീർക്കുന്നത്. കുഴൽക്കിണറിലെ ജലമാണ് ഏറ്റവും ശുദ്ധമായ ജലമെന്ന് ഒരു മിഥ്യാ ധാരണയും കേരളീയർക്കിടയിലുണ്ട്. കേരളത്തിലുള്ള 55 ലക്ഷത്തിൽപ്പരം കിണറുകൾ മലയാളികളുടെ മാത്രം സമ്പത്താണ്. എന്നാൽ പൈപ്പുവെള്ളത്തിന്റെ കടന്നുവരവോടെ പല കിണറുകളും ഇന്ന് മാലിന്യക്കുഴിയായോ സേഫ്റ്റി ടാങ്ക് ആയോ രൂപാന്തരപ്പെട്ടിട്ടുണ്ട്. കേരളത്തിലെ രണ്ടുമഴക്കാലങ്ങളാണ് ഇടവപ്പാതിയും തുലാവർഷവും. നമുക്കാവശ്യമായ ജലം ഇവയിലൂടെ സുലഭമായി ലഭിക്കുന്നുണ്ട്. കേരളത്തിന്റെ ജല സുരക്ഷയിൽ പ്രധാന സ്ഥാനം വഹിക്കുന്ന മറ്റൊരു ഘടകമാണ് കേരളത്തിലെ വനങ്ങൾ. കേരളത്തിൽ ധാരാളമായുണ്ടായിരുന്ന നെൽവയലുകളും ചതുപ്പുനിലങ്ങളും ജലസമൃദ്ധിയുടെ അടയാളങ്ങളായിരുന്നു. പരമ്പരാഗതമായി കേരളീയർ ധരിച്ചുവരുന്ന തൂവെള്ള വസ്ത്രം ഇവിടെയുണ്ടായിരുന്ന ജലസമൃദ്ധിക്ക് മകുടോദ്ദാഹരണമാണ്.

### കേരളത്തിലെ ജലപ്രതിസന്ധി

മാർച്ച് 22 ലോക ജലദിനമായി ആചരിക്കാൻ തുടങ്ങിയത് ജലപ്രതിസന്ധിയെ തുടർന്നാണ്. ജലോപയോഗത്തിന്റെ ധാരാളിത്തവും, സൂക്ഷ്മതയില്ലായ്മയും, ജലസംരക്ഷണത്തിലെ അലംഭാവവും ജലപ്രതിസന്ധിയുടെ തീവ്രത വർദ്ധിപ്പിച്ചു. ജനസംഖ്യാവർദ്ധനവും വ്യാവസായിക വളർച്ചയും നഗരവൽക്കരണവും ജലസേചനത്തിന്റെ വർദ്ധനവുമെല്ലാം ജലപ്രതിസന്ധിക്ക് കാരണങ്ങളാണ്. കാട്ടുതീ, വനനശീകരണം, സ്വാഭാവിക ജലാശയങ്ങളുടെ നാശം, ജലമലിനീകരണം, നദികളിലെയും പുഴകളിലേയും മണൽ വാരൽ, വയൽ നികത്തൽ, മലയിടിക്കൽ, കരിങ്കൽ ക്വാറികളുടെ ആധിക്യം മുതലായവയിലൂടെയെല്ലാം ജലപ്രതിസന്ധിയെ നാം ക്ഷണിച്ചു വരുത്തി. ചതുപ്പുനിലങ്ങൾ നികത്തുന്നതും വീടിന്റെയും സ്ഥാപനങ്ങളുടേയും മുറ്റം ടൈൽപാകി കോൺക്രീറ്റ് ചെയ്യുന്നതും ഒരു ഫാഷൻ ആയി മാറിയതോടുകൂടി ലഭ്യമായിക്കൊണ്ടിരിക്കുന്ന ജലത്തെ ആട്ടിപ്പായിക്കുകയാണ് ചെയ്യുന്നത്. ജലം ഒരു കിട്ടാക്കനിയായി മാറിയതോടെ ജലസ്രോതസ്സുകളും ജലലഭ്യതയുള്ള ഭൂമിയും ജലമാഫിയകളുടെ നിയന്ത്രണത്തിലായിക്കൊണ്ടിരിക്കുന്നു. ജലം കമ്പോളത്തിലെ ഒരു വിൽപ്പനച്ചരക്കായി തീർന്നതോടെയാണ് ഇത്തരം പ്രവണതകൾ വർദ്ധിച്ചുവരുന്നത്. വേനൽക്കാലങ്ങളിൽ കാടുണങ്ങുകയും ജലസങ്കേതങ്ങൾ വറ്റിവരളുകയും ചെയ്യുമ്പോൾ ജലവും തീറ്റയും തേടിയാണ് കാട്ടുമൃഗങ്ങൾ നാട്ടിലിറങ്ങുന്നത്. വനത്തോടു ചേർന്നുള്ള കർഷകർ അഭിമുഖീകരിക്കുന്ന പരിഹരിക്കപ്പെടേണ്ട ഒരു പ്രതിസന്ധിയാണ് ഇതും ഇതിനാധാരമായ ജലവും.

### ജലമലിനീകരണം.

ഇന്ത്യയിൽ കൃഷിയാവശ്യത്തിനായി 92 ശതമാനവും ജലവും വ്യവസായിക ആവശ്യങ്ങൾക്കായി 3 ശതമാനം ജലവും വീട്ടാവശ്യങ്ങൾക്കായി 5 ശതമാനം ജലവും ഉപയേഗിക്കുന്നു. കൃഷി ഉപജീവനമാർഗ്ഗത്തിൽ നിന്ന് കമ്പോളത്തിന് വഴി മാറിയപ്പോൾ രാസകീടനാശിനികളും രാസവളങ്ങളും വ്യാപകമായി കൃഷിയിടത്തിൽ ഉപയോഗിക്കാൻ തുടങ്ങി. ഇത് ലഭ്യമായ ശുദ്ധജലത്തെ മാരകമായി മലിനപ്പെടുത്തിയെന്നു മാത്രമല്ല അതു മനുഷ്യനുൾപ്പെടെ ജലജീവികൾക്കും മറ്റു ജീവജാലങ്ങൾക്കും ഒരുപോലെ ഹാനികരമായി ബാധിച്ചു. വ്യാവസായിക ശാലകളിൽ ഉപയോഗിച്ചശേഷം പുറംതള്ളുന്ന വിഷാംശങ്ങൾ നിറഞ്ഞ മലിനജലം നമ്മുടെ നദികളേയും പുഴകളേയും മലിനീകരിക്കുന്നുണ്ടെന്നുള്ളത് ഒരു നഗ്നസത്യമാണ്. നാം അലക്ഷ്യമായി വലിച്ചെറിയുന്ന മാലിന്യങ്ങളും, അവശിഷ്ടങ്ങളും, പ്ലാസ്റ്റിക്ക് ഉൽപ്പന്നങ്ങളും ആത്യന്തികമായി വന്നടിയുന്നതും അതുവഴി മലിനമാക്കപ്പെടുന്നതും ജലസങ്കേതങ്ങളാണ്. ഇതിനെതിരെ സത്വരനടപടികൾ ഉണ്ടാകേണ്ടതുമാണ്. നമ്മുടെ കിണറുകളും ശുദ്ധജല സങ്കേതങ്ങളും മലിനപ്പെടുത്തുന്നതിൽ കക്കൂസ് മാലിന്യങ്ങൾക്കുള്ള പങ്ക് അപകടകരമാം വിധം വർദ്ധിച്ചുകൊണ്ടാണിരിക്കുന്നത്. ഇതിനെതിരെയുള്ള ബോധവൽക്കരണവും ശക്തിപ്പെടുത്തേണ്ടതായിട്ടുണ്ട്. ലോകത്തിൽ 40 ശതമാനം രോഗങ്ങളും പകരുന്നത് മലിനജലം കുടിക്കുന്നതുമൂലമാണ്. വൃക്ഷലതാദികളിൽ തട്ടിയൊഴുകുന്ന ജലത്തിൽ അവയുടെ പൂവ്, ഇല, കായ്കൾ, തണ്ടുകൾ, വേരുകൾ ഇവയിൽ നിന്നെല്ലാം ഔഷധ വീര്യം കലരുന്നുണ്ട്. ഭൂമിയിലൂടെ ഒഴുകുമ്പോൾ പലവിധ ലവണങ്ങളും ജലത്തിൽ കലരുന്നു. ഇവയെല്ലാമാണ് മനുഷ്യന് ആരോഗ്യം പകരുന്നതും ദീർഘായുസ്സ് നല്കുന്നതും. വെള്ളത്തിൽ പ്രാണനും ഔഷധവും അടങ്ങിയിട്ടുണ്ടെന്ന് ഋഗ്വേദവും



സാക്ഷിക്കുന്നു. പാനീയം പ്രാണിനാം പ്രാണ: . (ജലം ജീവികൾക്ക് പ്രാണനുതുല്യമാണ്.).

**ജലസംരക്ഷണമാർഗ്ഗങ്ങൾ**

കേരളത്തിന്റെ ഭൂപ്രകൃതിയും കാലാവസ്ഥയും കണക്കിലെടുക്കുമ്പോൾ ആവശ്യത്തിന് മഴ ലഭിക്കുന്നുണ്ടെങ്കിലും പടിഞ്ഞാറോട്ട് ചരിവുള്ള ഭൂപ്രകൃതിയായതിനാൽ മഴക്കാലത്ത് നിറഞ്ഞൊഴുകുന്ന പുഴകളിലൂടെയും തോടുകളിലൂടെയുമെല്ലാം വെള്ളമൊഴുകി മണിക്കൂറുകൾക്കുള്ളിൽ കടലിൽ പതിക്കുകയുമാണ് ചെയ്യുന്നത്. മഴ മാറുന്നതോടെ ജലക്ഷാമവും ആരംഭിക്കുന്നു. വേനൽക്കാല ജലക്ഷാമം പരിഹരിക്കുന്നതിന് എല്ലാ നദികളിലും പുഴകളിലും തോടുകളിലും ഉചിതമായ സ്ഥലങ്ങളിലെല്ലാം തടയണകൾ നിർമ്മിച്ച് അധികജലം ഒഴുക്കിവിടാൻ തക്ക ക്രമീകരണം ഉണ്ടാക്കുകയാണ് ആവശ്യം. കേരളത്തിൽ ഭൂഗർഭ ജലനിരപ്പ് ആശങ്കയുണർത്തും വിധം താണു കൊണ്ടിരിക്കുന്നു.അതുകൊണ്ടുതന്നെ ഭൂജലവിനി യോഗത്തിൽ ശാസ്ത്രീയവും പ്രായോഗികവുമായ സമീപനം ഉണ്ടാകണം. മഴവെള്ളം ഉപയോഗിച്ച് ഭൂഗർഭജലം സംരക്ഷിക്കുന്നതിനും കുടിവെള്ളം സംരക്ഷിക്കാനുമുള്ള ഊർജ്ജിതനടപടികൾ സ്വീകരി ക്കണം. കാർഷികമേഖലയിൽ മഴവെള്ളസംരക്ഷ ണത്തിൽ പഴയ തലമുറ ശ്രദ്ധ കേന്ദ്രീകരിച്ചതുപോലെ തന്നെ പുതുതലമുറയും ശ്രദ്ധിക്കേണ്ടതാണ്. മഴകുഴികളു ടെയും മഴവെള്ളസംഭരണികളുടെയും നിർമ്മാണം, കിണർ റീച്ചാർജിംഗ് സംവിധാനം എന്നിവ പരമാവധി പ്രോത്സാഹിപ്പിക്കപ്പെടേണ്ടതാണ്. ഉപയോഗിച്ച ജലം ശുദ്ധീകരിച്ച് വീണ്ടും ഉപയോഗിക്കാനുള്ള നൂതന മാർഗങ്ങൾ സ്വീകരിക്കാവുന്നതാണ്. നീർത്തടാധിഷ്ഠി തമായ കൃഷിരീതി, സ്ഥലജല പരിപാലനത്തിനും അത്യന്താപേക്ഷിതമാണ്. തട്ടു തിരിച്ചുള്ള കൃഷി, മണ്ണുകയ്യാല, കല്ലുകയ്യാല, മഴക്കുഴികൾ, ചെറുതട യണകൾ, തെങ്ങിൻതടം, മഴക്കൊയ്ത്ത് മുതലായവ യെല്ലാം ജലസംരക്ഷണമാർഗ്ഗങ്ങൾ ആണല്ലോ. കാർഷിക മേഖലയിലെ വനവത്ക്കരണം, മണ്ണിന്റെ ജൈവാംശം നിലനിർത്തുന്നതിനാവശ്യമായ മാർഗങ്ങൾ, ഇവയെല്ലാം ജലസംരക്ഷണത്തെ ശക്തിപ്പെടുത്തും. നെൽകൃഷിയുടെ വ്യാപനവും തണ്ണീർത്തടങ്ങളുടെ സംരക്ഷണവും ചതുപ്പുകളുടെയും കാവുകളുടെയും സംരക്ഷണവും ജലസംരക്ഷണം ഉറപ്പു വരുത്തുന്നു. ഒരേക്കർ നിലത്ത് നെൽകൃഷി നടപ്പിലാക്കുമ്പോൾ ചുരുങ്ങിയത് 40000 ലിറ്റർ ജലം കൃഷിക്കാലയളവിൽ മുഴുവൻ സംഭരിക്കപ്പെടുന്നു. ഒപ്പം കാലാവസ്ഥയിൽ സാരമായ ഇടപെടലുമുണ്ടാകുന്നു. അന്തരീക്ഷ ഊഷ്മാവ് കുറയുന്നതിനും വാട്ടർ ടേബിൾ ഉയരുവാനും നെൽകൃഷി സഹായിക്കുന്നു. ജൈവകൃഷി പ്രോത്സാ ഹനം, ആരോഗ്യസംരക്ഷണത്തിന് മാത്രമല്ല ജലമലിനീ കരണത്തെ തടയുന്നതിനും സഹായകരമാണ്. കേരളത്തിൽ അങ്ങോളമിങ്ങോളമുള്ള റോഡുകളോടനു ബന്ധിച്ചുള്ള കലുങ്കുകളിലൂടെ വെള്ളം ഒഴുക്കിക്കള യുന്നതിന് പകരം അതിനുസമീപം വെള്ളം സംഭരി ക്കുന്നതിനാവശ്യമായ സംവിധാനങ്ങൾ രൂപപ്പെടുത്തു ന്നത് ജലം മണ്ണിൽ താഴാൻ അവസരം ഒരുക്കും. 'ഓടുന്ന വെള്ളത്തെ നിർത്തുക, നില്ക്കുന്ന വെള്ളത്തെ ഇരുത്തുക, ഇരിക്കുന്ന വെള്ളത്തെ കിടത്തുക' എന്നതാ ണല്ലോ ചൊല്ല്.

**ജലസാക്ഷരതയും സഭയും**

സാക്ഷരതാപ്രവർത്തനങ്ങളിൽ എന്നും മുൻപന്തിയി ലായിരുന്ന സഭ ഈ കാലഘട്ടത്തിൽ ഏറ്റെടുക്കേണ്ട നിയോഗമാണ് ജലസാക്ഷരത. സഭാസംവിധാന ങ്ങളിലൂടെ യെല്ലാം ജലസാക്ഷരതാപ്രവർത്തനങ്ങൾക്ക് ഊന്നൽ കൊടുക്കുന്നതോടൊപ്പം ജലജാഗ്രതയുള്ള ഒരു തലമുറയെ വാർത്തെടുക്കലായിരിക്കണം **സഭയുടെ ലക്ഷ്യം.** ജലസംരക്ഷണത്തിനായി ഒരു മാതൃകാപെരു മാറ്റച്ചട്ടം സഭയിൽ ഉണ്ടാകേണ്ടത്, അത്യാവശ്യ മാണ്. സഭാസ്ഥാപനങ്ങളും പുരയിടങ്ങളും മാതൃകാ ജല സംരക്ഷണ ഇടങ്ങളായി മാറണം. മനുഷ്യൻ പ്രകൃതിയുടെ സംരക്ഷനെന്ന നിലയിൽ മണ്ണിനെയും പ്രകൃതിയെയും പ്രകൃതിവിഭവങ്ങളെയും സംരക്ഷിക്കു വാൻ സഭാമക്കളെ പരിശീലിപ്പിച്ചെടുക്കേണ്ടത് ഇന്നിന്റെ അനിവാര്യതയാണ്. പരിസ്ഥിതി സൗഹൃദസമൂഹ നിർമ്മിതി ആയിരിക്കണം എക്കാലത്തെയും സഭയുടെ മുഖ്യധാരാപ്രവർത്തനങ്ങളിൽ ഒന്ന്. കാരുണ്യം മനുഷ്യ നോടു മാത്രമല്ല, പ്രകൃതിയോടും കാട്ടേണ്ടത് ഒരു ആവശ്യമാണ്. പഴക്കംചെന്ന സഭാസ്ഥാപനങ്ങളിൽ ജലഓഡിറ്റിംഗ് നടത്തി ജലസംരക്ഷണം ഉറപ്പുവരുത്തേ ണ്ടതാണ്. വ്യക്തിപരമായും കുടുംബപരമായും സഭാപരമായും ജലസംരക്ഷണപ്രവർത്തനങ്ങൾ ഏറ്റെടുത്ത് നടപ്പിലാക്കുന്നതും, ഒരു ജലസൗഹൃദ സംസ്ക്കാരവും ശൈലിയും രൂപപ്പെടുത്തുന്നതും ഈ കാലഘട്ടം ആവശ്യപ്പെടുന്ന മതബോധനമാണ്. സഭാസ്ഥാപനങ്ങളുടെ മുറ്റും കോൺക്രീറ്റ് ചെയ്തും ടൈൽ പാകിയും വെള്ളം ഒഴുകിപ്പോകുന്നത് തടയുന്നതി നായി ഒരു സ്ഥലത്ത് മഴക്കുഴികൾ നിർമ്മിച്ച് ആ വെള്ളം മണ്ണിലേക്ക് ശേഖരിക്കുന്നത് ഇതിനൊരു പ്രതിവിധിയും പരിഹാരവുമാണ്.

കാലാകാലങ്ങളായി ജലസമൃദ്ധിയുടെ നാടായിരുന്ന തിനാൽ കേരളീയർ പൊതുവെ സുലഭമായിട്ടാണ്




ജലത്തെ ഉപയോഗിച്ചിരുന്നത്. എന്നാൽ ഇന്നത്തെ മാറിയ സാഹചര്യത്തിൽ ജലോപയോഗത്തിനായി പൊതുവായ ഒരു ജലവിനിയോഗനയം രൂപപ്പെടുത്തി അതിന്റെ അടിസ്ഥാനത്തിൽ എല്ലാ വികസന ഇടപെടലുകളും സർക്കാർ-സർക്കാരിതര മേഖലകളിൽ നടപ്പിലാക്കേണ്ടതാണ്. ത്രിതലപഞ്ചായത്ത് സംവിധാന ങ്ങളിലൂടെ ജലനയം പ്രാബല്യത്തിൽ വരുത്തേണ്ടതും പാലിക്കപ്പെടേണ്ടതും, അത് ഉറപ്പുവരുത്തേണ്ടതുമാണ്. വനം കയ്യേറ്റം എന്നപോലെ തന്നെ പുഴ കയ്യേറ്റവും ഒരു പൊതുവിപത്താണ്. നമ്മുടെ ദേശത്തിന്റെ ജീവനാഡി കളായ വറ്റിവരണ്ടുകൊണ്ടിരിക്കുന്ന പുഴകളെ പുനർജീവിപ്പി ക്കുവാൻ ഇനിയും വൈകിക്കൂടാ. അതിന് ഒരു ജലനയം രൂപപ്പെടേണ്ടതായിട്ടുണ്ട്. ജലലഭ്യതയെ ക്കുറിച്ചും ആളോഹരി ജലോപയോഗത്തെക്കുറിച്ചും ശാസ്ത്രീയമായ പഠനം നടത്തി അതിനനുസരിച്ചുള്ള ഒരു ജലവിനിയോഗമാണ് ഉണ്ടാകേണ്ടത്. സമയാസമയ ങ്ങളിൽ ഈ കണക്ക് പൊതുജനസമൂഹത്തെ ബോധ്യ പ്പെടുത്തണ്ടതുമാണ്.

**ജലസംരക്ഷണത്തിൽ പച്ചപ്പിന്റെ സ്ഥാനം**

കേരളത്തിന്റെ ജലസമൃദ്ധിയുടെ അടിസ്ഥാനം ഇവിടുത്തെ വനങ്ങളാണ്. എന്നാൽ വനനശീകരണം മൂലം നമ്മുടെ പ്രകൃതിക്കും കാലാവസ്ഥയ്ക്കും വ്യതിയാനം സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇതിനുള്ള ഏകപരിഹാരം സാമൂഹികവനവത്കരണവും കാർഷിക മേഖലയിലെ വനവത്ക്കരണവുമാണ്. വൃക്ഷങ്ങൾ മണ്ണിൽ നിന്ന് ജലം വലിച്ചെടുത്ത് ബാഷ്പീകരിച്ച് അന്തരീക്ഷ ആർദ്രത നിലനിർത്തുന്നു. അങ്ങനെ മഴ പെയ്യുവാൻ അവസരമുണ്ടാക്കുന്നു. മണ്ണിനെ ശക്തമായ മഴത്തുള്ളികളിൽ നിന്നും സംരക്ഷിക്കുന്നത് വന ങ്ങളാണ്. ഭൂഗർഭജലവിതാനം ഉയർത്തുവാൻ മരങ്ങൾ വെള്ളത്തെ തടഞ്ഞുനിർത്തി മണ്ണിലേയ്ക്കിറക്കി സഹായിക്കുന്നു. മണ്ണൊലിപ്പ് തടയുന്നതിൽ മരങ്ങൾ പ്രത്യേക സ്ഥാനമാണ് വഹിക്കുന്നത്. സൂര്യരശ്മി നേരിട്ട് മണ്ണിൽ തട്ടി, മണ്ണ് ചൂടു പിടിച്ച് വരൾച്ച ഉണ്ടാകുന്നത് തടയുന്നത് മരങ്ങൾ മൂലമാണ്. മനുഷ്യന് ആവശ്യമായ ഓക്സിജൻ നല്കിക്കൊണ്ട് മരങ്ങൾ ഓക്സിജൻ ഫാക്ടറിയായി വർത്തിക്കുന്നു. ഇതിനു പുറമെ ജീവജാലങ്ങളുടെ ആവാസകേന്ദ്രമായും, പഴമായും, ഇന്ധനമായും, തടിയായും, ഔഷധമായും, കാലിത്തീറ്റ യായും, ഭക്ഷണമായും മറ്റും മരങ്ങൾ മനുഷ്യനെ സേവിക്കുന്നു. ലോകം ഇന്ന് നേരിടുന്ന അന്തരീക്ഷ മലിനീകരണം, ആഗോളതാപനം, കാലാവസ്ഥാവ്യതി യാനം, ഇവയ്ക്കെല്ലാം പരിഹാരം മരം നടുക എന്നത് മാത്രമാണ്. അങ്ങനെ മരം ഒരുവരമായി നിലനിൽക്കുന്നു. ഇത്തുരണത്തിൽ വൃക്ഷായുർവേദത്തിലെ ആപ്ത വാക്യം ഇവിടെ പ്രസക്തമാണ്.

“പത്തു കിണറുകൾ ഒരു കുളത്തിന് തുല്യം
പത്തു കുളങ്ങൾ ഒരു തടാകത്തിന് തുല്യം
പത്തു തടാകങ്ങൾ ഒരു പുത്രന് തുല്യം
പത്തു പുത്രന്മാർ ഒരു വൃക്ഷത്തിന് തുല്യം”

**ഉപസംഹാരം**

ശുദ്ധജലം ഓരോ പൗരന്റെയും അടിസ്ഥാന ആവശ്യവും അവകാശവുമാണ്. മനുഷ്യന് മാത്രമല്ല പ്രകൃതിയിലെ എല്ലാ ജീവജാലങ്ങൾക്കും ജലം അത്യന്താപേക്ഷിതമാണ്. 2025 ആകുമ്പോഴേയ്ക്കും ആളോഹരി ജലലഭ്യത ഇപ്പോഴത്തേതിലും നാലിലൊ ന്നായി കുറയുമെന്ന് ശാസ്ത്രീയമായി കണക്കു കൂട്ടിയിട്ടുണ്ട്. ജലക്ഷാമം ജീവനു ഭീഷണി ആകുന്നതു പോലെ തന്നെ വികസനത്തിനും ഭീഷണിയാണ്. ആയതിനാൽ കാര്യക്ഷമമായ ഇടപെടലുകൾ ഈ മേഖലയിൽ ഉണ്ടായേ തീരൂ. അതിനായി ജലസാക്ഷ രതയുള്ള ഒരു വിശാലസമൂഹനിർമിതി ആയിരിക്കണം നമ്മുടെ ലക്ഷ്യം. ജലസൗഹൃദമായിട്ടുള്ള ഇടപെടലു കളാണ് നാം പ്രകൃതിയിൽ നടത്തേണ്ടത്. ജലജാഗ്രത യുള്ള മനുഷ്യനുമാത്രമേ നവരും തലമുറയ്ക്കായി ജലം കാത്തുസൂക്ഷിക്കുവാൻ സാധിക്കൂ. നിസാരമെന്നു തോന്നാമെങ്കിലും നാം പല്ലുതേക്കുമ്പോഴും കൈ കഴുകുമ്പോഴും കുളിക്കുമ്പോഴും പാത്രം കഴുകുമ്പോഴു മെല്ലാം ജലം മിതമായേ ഉപയോഗിക്കുന്നുള്ളുവെന്ന് എല്ലാവരും ഉറപ്പുവരുത്തേണ്ടതാണ്. ആധുനികരീതി യിലുള്ള ഫ്ളഷ് ടാങ്കുകൾ വെള്ളത്തിന്റെ അമിതോപ യോഗത്തെ നിയന്ത്രിക്കുന്നതിനും ജലം സംരക്ഷിക്കു ന്നതിനും സഹായിക്കുന്നവയാണ്. ഉപയോഗിച്ച വെള്ള ത്തിന്റെ പുനരുപയോഗം പൂന്തോട്ടങ്ങൾക്കും പച്ചക്കറി കൃഷിക്കും ഏറെ സഹായകരമായിരിക്കും. വെള്ളം തുള്ളി തുള്ളിയായി ടാപ്പിൽ നിന്ന് ചോർന്നുപോകുന്നത് അപ്പോഴപ്പോൾ പരിഹരിക്കേണ്ടതാണ്. ‘പലതുള്ളി പെരുവെള്ള’മായി നഷ്ടപ്പെടാൻ ടാപ്പിന്റെ ചോർച്ച കാരണമാകും. വനസമൃദ്ധിക്കൊണ്ടും ജലസമൃദ്ധി കൊണ്ടും നമ്മുടെ നാട് ജലസമ്പന്നമാകട്ടെ. മനുഷ്യൻ പ്രകൃതിയുടെ സംരക്ഷകനെന്ന നിലയിൽ മണ്ണിനെയും മരങ്ങളെയും ജലത്തെയും ജലജീവികളെയും ഇതരജീവജാലങ്ങളെയും സംരക്ഷിക്കുന്ന ഒരു പുതിയ മാനവകുടുംബത്തിനായി നമുക്ക് കൈകോർക്കാം. ജലസംരക്ഷണത്തിനായുള്ള കാഹളം ഇവിടെ മുഴങ്ങട്ടെ!






**മുരളീധരൻ തഴക്കര**

# കുടുംബകൃഷിക്കായ് മനസ്സൊരുക്കാം മണ്ണൊരുക്കാം

കൃഷി വ്യക്തിപരമായി ചെയ്യാൻ പറ്റുന്ന കാര്യമല്ല. അതിൽ പ്രകൃതി പങ്കെടുക്കുന്നു ആദ്യം. പിന്നെ പക്ഷിമൃഗാദികളും മനുഷ്യരും ഒരുമിച്ചു കൂടുമ്പോൾ ഇമ്പമുള്ള ഇടമാണല്ലോ കുടുംബം. കുടുംബം എന്ന സംവിധാനം രൂപംകൊള്ളുന്നതിൽപ്പോലും കൃഷിയിലെ അനിവാര്യമായ സഹവർത്തിത്വം കാരണമായിട്ടുണ്ടാവാം. ജീവിതം അതിന്റെ സ്വാഭാവിക ഗതി നേടിയെടുത്തത് കാർഷികവൃത്തിയിലൂടെയാണ്. കുടുംബം ഒന്നാകെ പങ്കെടുത്തിരിക്കാവുന്ന ആദ്യത്തെ സംഭവവും കൃഷിയായിരുന്നിരിക്കണം. അവനവന് ആവുന്നതു ചെയ്യുക എന്നതാണ് കൃഷി എല്ലാക്കാലത്തും മുന്നോട്ടുവയ്ക്കുന്ന കർമപദ്ധതി. അണ്ണാൻകുഞ്ഞിനും തന്നാലായത് എന്ന ചൊല്ലിൽ നാം എത്തിപ്പെടുന്നത് കാർഷികവൃത്തിയിലെ സഹവർത്തിത്വത്തിലൂടെയാവണം. പുരാണകഥയുടെ കാര്യം മാറ്റിവച്ചാൽ ഇതാണ് ശരി.

ഐക്യരാഷ്ട്ര സംഘടന 2014 കുടുംബകൃഷിവർഷമായി പ്രഖ്യാപിച്ചുവല്ലോ. കേരളത്തെ സംബന്ധിച്ച് ഇത് ഒരു പുത്തൻ ആശയമല്ല. കേരളത്തിൽ എത്രയോ പതിറ്റാണ്ടുകളായി നിലനിന്നു പോരുന്ന പരമ്പരാഗത കൃഷി സമ്പ്രദായമാണിത്. പഴയ വർത്തമാനകാല പശ്ചാത്തലത്തിൽ 'കുടുംബകൃഷി' എന്ന ആശയത്തിന് കേരളത്തിലും പ്രസക്തിയുണ്ട്. മലയാളി മണ്ണിലിറങ്ങാൻ മടിക്കുമ്പോൾ, കായികമായ അധ്വാനത്തോട് പുറംതിരിഞ്ഞു നിൽക്കുമ്പോൾ, വയലുകളും കൃഷിയിടങ്ങളും വീട്ടുതൊടികളും തരിശിടുമ്പോൾ, ആഹാരാവശ്യത്തിനുവേണ്ടതെല്ലാം പണം കൊടുത്ത് വിപണിയിൽ നിന്നും വാങ്ങുമ്പോൾ നാം കേരളീയരും സകുടുംബം കൃഷിയിലേക്ക് മടങ്ങിയേ മതിയാകൂ.

ഇവിടെയും മഹാത്മജിയുടെ ദർശനം നമുക്ക് മാർഗ്ഗദർശനമാകണം. ഒരു കുറ്റവിചാരണവേളയിൽ ഗാന്ധിജി ബ്രിട്ടീഷ് ഗവൺമെന്റിനോട്, നിങ്ങളാരാണ് എന്ന ചോദ്യത്തിന് "ഞാനൊരു കൃഷിക്കാരനും ഞാനൊരു നെയ്ത്തുകാരനുമാണെന്നാണ്" മറുപടി പറഞ്ഞത്. നമ്മൾ ഇന്ത്യക്കാർ പ്രത്യേകിച്ച് കേരളീയർ വീടിന് പുറത്ത് ഐ.എ.എസ്. ഉദ്യോഗസ്ഥനോ മന്ത്രിയോ എഞ്ചിനീയറോ



ഡോക്ടറോ പ്രൊഫസറോ കായികതാരമോ എന്തുമാകട്ടെ വീട്ടിൽ ഒരു കൃഷിക്കാരനായി മാറണം. നിത്യഭക്ഷണത്തിനാവശ്യമായ കാർഷിക വിളകളിൽ പകുതിയെങ്കിലും നമ്മുടെ സ്വന്തം അധ്വാനത്തിലൂടെ വിളയിച്ചെടുക്കുവാൻ സാധിക്കണമെന്നായിരുന്നു മഹാത്മജിയുടെ ആഹ്വാനം.

**ആഹാരം തന്നെ ഔഷധം**

സമീകൃതവും പോഷകസമ്പൂർണവുമായ ആഹാരത്തെ ഔഷധമായിട്ടാണ് നമ്മുടെ കാരണവന്മാർ കരുതിയിരുന്നത്. എന്നാൽ നാം ഇപ്പോൾ കഴിക്കുന്ന ആഹാരം ആരോഗ്യദായകമാണോ? അതോ രോഗകാരണിയോ? കീടനാശിനികളുടെയും രാസവളങ്ങളുടെയും അമിതമായ ഉപയോഗത്താൽ നാം കഴിക്കുന്ന ആഹാരം മാരകമായ പല രോഗങ്ങൾക്കും കാരണമായി മാറുന്നു. അമൃതിന് സമാനമായ മുലപ്പാലിൽപ്പോലും കീടനാശിനികളുടെ സാന്നിധ്യമുണ്ടെന്നാണ് പഠനങ്ങൾ വ്യക്തമാക്കുന്നത്. അടുത്ത പത്ത് വർഷത്തിനുള്ളിൽ ക്യാൻസർ ഒരു സാധാരണരോഗം പോലെ വ്യാപകമാകുമെന്നാണ് ആരോഗ്യവിദഗ്ധർ നൽകുന്ന സൂചന. പ്രാണവായുവും വെള്ളവും മണ്ണും ആഹാരവുമെല്ലാം വിഷലിപ്തമാകുമ്പോൾ ഇത് സ്വാഭാവികം.

ഇവിടെയാണ് കുടുംബകൃഷിയുടെ പ്രാധാന്യം നാം തിരിച്ചറിയേണ്ടത്. നമ്മുടെ ആഹാരാവശ്യത്തിനുവേണ്ട കാർഷികവിളകൾ സ്വന്തമായി വിളയിച്ചെടുക്കുക. തെല്ലും വിഷം തീണ്ടാത്ത ആരോഗ്യദിയകമായ പച്ചക്ക



റികളും പഴങ്ങളും കിഴങ്ങുവർഗ്ഗവിളകളും ഉൽപാദിപ്പിച്ചെടുക്കാൻ കഴിയുന്നു എന്നതാണ് പരമപ്രധാനം. ഇത് നല്ല ആഹാരത്തോടൊപ്പം നല്ല വ്യായാമത്തിനും അവസരമാകും. ദിവസവും അൽപ്പസമയം കൃഷികാര്യങ്ങളിൽ ഏർപ്പെടുമ്പോൾ അത് ശാരീരികാരോഗ്യത്തിന് ഒരു സിദ്ധൗഷധമായി മാറുന്നു.

ഇന്നത്തെ തിരക്കുപിടിച്ച ജീവിതത്തിൽ കുടുംബാംഗങ്ങളെല്ലാവരും കൃഷിപരിചരണങ്ങളിൽ പങ്കാളികളാകുമ്പോൾ അത് പരോക്ഷമായി നാം അറിയാതെ തന്നെ ഒരു കുടുംബകൂട്ടായ്മക്കും സഹായകമാകും. കുട്ടികളുടെ കാര്യത്തിൽ ഇതൊരു പ്രകൃതിപഠനം കൂടിയാണ്. ക്ലാസ്മുറിക്കുള്ളിൽ പാഠപുസ്തകത്തിലൂടെ ലഭിക്കുന്ന പല അറിവുകളും മുഖദാവിൽ കണ്ട് മനസ്സിലാക്കുന്നതിനും അവസരമാകുന്നു. മാത്രമല്ല വീട്ടുമുറ്റത്തെ ഈ കായ്കൃഷി നൽകുന്ന മാനസികോല്ലാസം അതിലേറെയാണ്. ഒരു വിത്തിട്ട് അത് മുളച്ച് ഈരില വിരിയുമ്പോൾ, ആദ്യമായി പൂവിടുമ്പോൾ, കായ് വരുമ്പോൾ, അത് വിളഞ്ഞ് പാകമെത്തി സ്വന്തം കൈകളാൽ വിളവെടുക്കുമ്പോൾ കിട്ടുന്ന സംതൃപ്തി - ഹൃദ്യമായ ഒരു മാനസികാരോഗ്യമാണ് നമുക്ക് പ്രദാനം ചെയ്യുന്നത്. 'ഹോർട്ടികൾച്ചർ തെറാപ്പി' ഒരു ചികിത്സാരീതിയായി മാറിയതും അതുകൊണ്ടു തന്നെയാണ്.

കുടുംബകൃഷി സാർവത്രികമാകുമ്പോൾ നമ്മുടെ കാർഷികോൽപ്പാദനത്തിൽ വലിയ കുതിച്ചുചാട്ടത്തിന് അത് സഹായകമാകും. ചുരുക്കത്തിൽ ഓരോ കുടുംബത്തിന്റെയും സാമ്പത്തിക - ആരോഗ്യഭദ്രതയ്ക്കും അത് വഴിയൊരുക്കും. 'നാം നിത്യേന കഴിക്കുന്ന ഭക്ഷണത്തിനായുള്ള കാർഷികോൽപ്പന്നങ്ങളിൽ നല്ലൊരു പങ്ക് സ്വന്തം കൈകളാൽ കൃഷിചെയ്തെടുക്കാൻ കഴിയാത്ത ഒരാൾക്കും ഭക്ഷണം കഴിക്കാൻ അവകാശമില്ലെന്ന' മഹാത്മജിയുടെ വാക്കുകൾ കുടുംബകൃഷിയുടെ പ്രാധാന്യത്തിന് അടിവരയിടുന്നു. "ഉഴുതുണ്ട ചോറിന് തൊഴുതുണ്ട ചോറിനേക്കാൾ രുചിയേറും' എന്ന പഴമൊഴിയും ഇതിനോട് ചേർത്ത് വെയ്ക്കാവുന്നതാണ്.

**അടുക്കളമുറ്റത്ത് കൃഷിചെയ്യുമ്പോൾ**

നമ്മുടെ ആരോഗ്യത്തിനും രോഗപ്രതിരോധശക്തിക്കും പ്രതിദിനം 300 ഗ്രാം പച്ചക്കറിയെങ്കിലും ആഹാരത്തിൽ ഉൾപ്പെടുത്തണമെന്നാണ് ആരോഗ്യശാസ്ത്രം അനുശാസിക്കുന്നത്. എന്നാൽ നമ്മുടെ പച്ചക്കറി ഉപയോഗം തുലോം കുറവാണ്. ശരാശരി 50 മുതൽ 100 ഗ്രാമിൽ താഴെ മാത്രമേ കേരളീയരായ നാം പച്ചക്കറി ഉപയോഗിക്കുന്നുള്ളൂ. മാത്രമല്ല, ആമാശയസംബന്ധമായ അസുഖങ്ങളെ ചെറുക്കാൻ നാരുള്ള ഭക്ഷണം കൂടിയേതീരൂ എന്ന് ഡോക്ടർമാർ ആവർത്തിച്ച് നിർദ്ദേശിക്കുകയും ചെയ്യുന്നു.

അൽപ്പസ്ഥലമുണ്ടെങ്കിൽ അടുക്കളമുറ്റത്തും അതിനോടു ചേർന്ന തൊടിയിലും നമുക്കാവശ്യമായ അത്യാവശ്യം പച്ചക്കറികൾ അനായാസേന വിളയിച്ചെടുക്കാം. നന്നായി സൂര്യപ്രകാശം കിട്ടുന്ന സ്ഥലം തന്നെ തെരഞ്ഞെടുക്കുക എന്നത് പ്രാഥമികമായി ശ്രദ്ധിക്കേണ്ട കാര്യമാണ്. അടുക്കളത്തോട്ടത്തിന്റെ വലിപ്പം നിർണയിക്കുന്നത് കുടുംബത്തിലെ അംഗങ്ങളുടെ എണ്ണവും ലഭ്യമായ സ്ഥലത്തിന്റെ വിസ്തൃതിയും അനുസരിച്ചായിരിക്കണം. ഒരു ചെറിയ കുടുംബത്തിന് ആവശ്യമായ പച്ചക്കറികൾ ലഭിക്കണമെങ്കിൽ ഒരാൾക്ക് അര സെന്റ് എന്ന കണക്കിൽ കൃഷിസ്ഥലം ആവശ്യമായി വരും. നല്ല നീർവാർച്ചയും വളക്കൂറുമുള്ള മണ്ണാണ് ഏറ്റവും അനുയോജ്യം.

വീടിന്റെ തെക്കുഭാഗത്ത് കൂടുതൽ വെയിൽ കിട്ടുവാൻ സൗകര്യമുള്ളതിനാൽ തെക്കുഭാഗത്ത് കിണറിന്റെ സമീപത്തായി പച്ചക്കറികൾ നടുന്നത് നന്നായിരിക്കും. എപ്പോഴും ശ്രദ്ധകിട്ടുവാനും നനയ്ക്കുന്നതിനും ഇത് ഗുണകരമാണ്. "ഉടമയുടെ കണ്ണ് ഒന്നാം തരം വളം" എന്നാണല്ലോ ചൊല്ല്. ദീർഘകാലം വിളവുതരുന്ന മുരിങ്ങ, പപ്പായ, കറിവേപ്പ്, വാഴ എന്നിവയ്ക്കും അടുക്കളത്തോട്ടത്തിൽ സ്ഥലം കണ്ടെത്തണം. നിലത്തോ ചാക്കിൽ മണ്ണുനിറച്ചോ, ചട്ടിയിലോ പച്ചക്കറികൾ കൃഷി ചെയ്യാം. ഒരുപക്ഷേ അടുക്കളമുറ്റത്ത് വേണ്ടത്ര സ്ഥലസൗകര്യം ലഭ്യമല്ലെങ്കിൽ മട്ടുപ്പാവിലും അതായത് ടെറസിലും കായ്കറികൾ സമൃദ്ധമായി വിളയിച്ചെടുക്കാം. ചീര, വെണ്ട, വഴുതിന, തക്കാളി, പച്ചമുളക് തുടങ്ങിയവ മൂന്ന് തടം വീതം കൃഷി ചെയ്താലും വീട്ടാവശ്യത്തിനുള്ള പച്ചക്കറികൾ സുലഭമായി നമുക്ക് പറിച്ചെടുക്കാം. പന്തലിട്ട് പടർത്തി വളർത്തേണ്ടതായ പയർ, പാവൽ, കോവൽ, പടവലം എന്നിവ നടുമ്പോൾ പടർത്തി വളർത്താനുള്ള സൗകര്യം ക്രമീകരിക്കാൻ കഴിയണം. നമ്മുടെ തിരക്കുകൾക്കിടയിൽ ചെയ്യാൻ കഴിയുന്നത്ര മാത്രം പച്ചക്കറികൾ നട്ടുവളർത്തുക എന്നതാണ് പ്രായോഗികം. അതായത് 'കൊക്കിൽ ഒതുങ്ങുന്നത് കൊത്തുക'. അടുക്കളത്തോട്ടം തയാറാക്കുമ്പോൾ ചില യിനം പച്ചക്കറികൾകൊണ്ട് തന്നെ ഒരു വേലിയുണ്ടാക്കാം. മധുരച്ചീര അഥവാ ചെക്കൂർമാനിസ് നന്നേ പോഷകപ്രധാനമായ ഒരു ഇലക്കറിയാണ്. അതിന്റെ മൂപ്പെത്തിയ കമ്പ് ഒരടി നീളത്തിൽ മുറിച്ച് മുപ്പത് സെന്റീമീറ്റർ നീളത്തിൽ നട്ടാൽ അവ വളർന്ന് നല്ല വേലിയായി






**രാജൻ എം. കാരക്കാട്ടിൽ**

# മണ്ണ്, മരം, മനുഷ്യൻ ഭൂമിയുടെ വരദാനങ്ങൾ



പ്രപഞ്ചസൃഷ്ടിയുടെ അനുപമമായ യാഥാർത്ഥ്യം ഏതെന്ന ചോദ്യത്തിന് ഒരൊറ്റ ഉത്തരമേയുള്ളൂ, മണ്ണും മരവും മനുഷ്യനും. ജൈവവൈവിധ്യത്തിന്റെ ഈറ്റില്ല മായി മണ്ണിനെ കാണാം. ജീവന്റെ ആധാരമായ ഓക്സിജനും ജലവും മരങ്ങൾ സംരക്ഷിക്കുന്നു. സർവ്വത്തേയും പരിപാലിക്കുന്നതിനും കരുതുന്നതിനും മനുഷ്യനെയും നമുക്കു കാണാം. മണ്ണും മരങ്ങളും മനുഷ്യനും കൂടി ഭൂമിയെ തേനും പാലും ഒഴുകുന്ന സമ്പുഷ്ടദേശമാക്കി. മനുഷ്യനോടുള്ള അവാച്യമായ സ്നേഹത്തിന്റെയും കരുണയുടെയും സമ്മാനമായി ഈ ഭൂമിയെ സൃഷ്ടിക്കുമ്പോൾ അവയെല്ലാം തനിക്കും ഭാവിതലമുറക്കും വേണ്ടിയുള്ളതാണെന്നായിരുന്നു സത്യം. ഭൂമിയിലെ വിഭവങ്ങൾ എല്ലാം മനുഷ്യ സൃഷ്ടിജാലങ്ങൾക്കാണെന്ന ബോദ്ധ്യം അവനിൽ രൂഢമൂലമായിരുന്നു. അത്യാഗ്രഹത്തിന്റെ വിഷവിത്ത് മനസ്സിൽ നിറഞ്ഞപ്പോൾ വിഭവങ്ങൾ അവന്റേത് മാത്രമാക്കി ചുരുക്കികളഞ്ഞു, മണ്ണിനെവിഷലിപ്തമാക്കി. മരങ്ങൾ വെട്ടി നശിപ്പിച്ചു. മനുഷ്യൻ പരസ്പരം അക്രമാസക്തരായി. ഈ പുണ്യഭൂമിയുടെ പ്രകൃതി താളത്തിന്റെ അനുരണനങ്ങൾ വല്ലാതെ അവതാളമാക്കി. സംഭവിച്ചതോ ഒരിക്കലും പ്രതീക്ഷിക്കാത്ത പ്രകൃതി ദുരന്തങ്ങളും മനുഷ്യാസ്തിത്വത്തിന്റെ നിലനില്പിനെ

ത്തീരും. അമര, ചതുരപ്പയർ, കോവൽ, നിത്യവഴുതന, പീച്ചിൽ തുടങ്ങിയ പടർന്നു വളരുന്ന പച്ചക്കറികളും വേലിയിൽ പടർത്താം.

വീട്ടുതൊടിയിൽ പച്ചക്കറികൾ കൃഷിചെയ്യുമ്പോൾ ജൈവവളങ്ങൾ മാത്രം ഉപയോഗിച്ചാൽ മതി. ചാണകം, കോഴിവളം, ആട്ടിൻകാഷ്ഠം, പിണ്ണാക്ക്, ജൈവസ്ലറി അഥവാ മട്ട്, കമ്പോസ്റ്റ് എന്നിവയെല്ലാം ലഭ്യതയനുസ രിച്ച് വളമായി ഉപയോഗിക്കാം. അടുക്കളമാലിന്യങ്ങ ളെല്ലാം കമ്പോസ്റ്റാക്കി മാറ്റി പച്ചക്കറികൾക്ക് ഉപയുക്ത മാക്കുന്നതിലൂടെ മാലിന്യം പ്ലാസ്റ്റിക്ക് കാരിബാഗിലാക്കി നിരത്തുവക്കിൽ തള്ളുന്നതും ഒഴിവാക്കാൻ സാധിക്കും.

പണ്ട് ഹൈറേഞ്ചുകളിൽ മഞ്ഞുകാലത്ത് കൃഷി ചെയ്തിരുന്ന ശീതകാലപച്ചക്കറികളായ കാബേജ്, കോളിഫ്ളവർ എന്നിവയും ഇപ്പോൾ നമ്മുടെ കാലാവ സ്ഥയിൽ നവംബർ-ഡിസംബർ-ജനുവരി മാസങ്ങളിൽ നമ്മുടെ തൊടിയിലും കൃഷിചെയ്യാം.

കേരളത്തിൽ ഇപ്പോൾ പച്ചക്കറിക്കൃഷിയുടെ കാര്യ ത്തിൽ പ്രകടമായ ഒരു മാറ്റം ഉണ്ടായിട്ടുണ്ട്. ഉള്ളസ്ഥ ലത്ത് അൽപ്പമാത്രമായെങ്കിലും പച്ചക്കറികൾ കൃഷിചെ യ്യുവാൻ കേരളീയ സമൂഹം സർവാത്മനാ തയാറായി ക്കാണുന്നുണ്ട്. മണ്ണിൽ നിന്നും കാലുവലിച്ച മലയാളി വീണ്ടും വിത്തും കൈക്കോട്ടുമായി മണ്ണിലേക്കിറങ്ങുന്ന കാഴ്ച ഇന്ന് കേരളത്തിലുടനീളം കാണുവാൻ കഴിയു ന്നു. നഗരങ്ങളിലെ നാലുസെന്റുകാർപോലും വീടിന്റെ മട്ടുപ്പാവിലെ ഇത്തിരി സ്ഥലത്ത് വെയിൽ മറകെട്ടി ചട്ടി യിലും ചാക്കിലും മണ്ണുനിറച്ച് കായ്കറികൾ കൃഷി ചെയ്യുന്നത് ഈ കുടുംബകൃഷിവർഷത്തിലെ ശുഭോ ദർക്കമായ കാഴ്ചയാണ്.

ആധുനിക കാലം ജീവിതത്തെ നിർബന്ധിച്ചും പ്രേരി പ്പിച്ചും സഹകരണത്തിന്റെ പാതയിൽ നിർത്താൻ ശ്രമി ക്കുമ്പോൾ നഷ്ടമാകുന്നത് നൂറ്റാണ്ടുകളായി നിലനിന്നു പോന്ന കാർഷികജീവിതം സമ്മാനിച്ച നൈസർഗികമായ സഹവർത്തിത്വമാണ്. അത് നമ്മുടെ കുട്ടികളിലേക്ക് കൃഷിയിലൂടെ പകരാനായില്ലെങ്കിൽ മരുഭൂമികൾ മനസ്സു കളിൽ രൂപംകൊള്ളുന്നതിന് സാക്ഷിയാകേണ്ടിവരും നമുക്ക്.

തന്നെ ചോദ്യം ചെയ്യുന്ന അവസ്ഥാവിശേഷങ്ങളും. മണ്ണിൽ നിന്നെടുത്ത മനുഷ്യൻ മണ്ണിലേക്ക് മടങ്ങി പോകുന്നതുവരെയും മണ്ണിനോട് മല്ലടിച്ച്, ജീവിതം തീരുന്നതിനു പകരം അധ്വാനമില്ലാതെ അലസൻമാരായി വെറും ഉപഭോക്താക്കളായി. മറ്റുള്ളവർ അധ്വാനിക്കട്ടെ ഞാൻ വെറുതെ കൈയും കെട്ടി ഇരിക്കാമെന്ന് അവൻ ശഠിക്കുന്നു. മണ്ണിൽ പൊന്നു വിളയിക്കാൻ പഠിപ്പിച്ച അവന്റെ പൂർവ്വികരുടെ അധ്വാനശീലം പാഴ്മുതലാക്കിയ ഒരു തലമുറയായി അവശേഷിച്ചു. സമകാലീന സാമൂഹ്യ-സാമ്പത്തിക-പാരിസ്ഥിതിക അപഗ്രഥനം നടത്തുമ്പോൾ നാം വല്ലാതെ തകർന്നുപോകുന്നു. ഒരു ഘട്ടം നാം സാമൂഹ്യ തുല്യതക്ക് പടപൊരുതിയെങ്കിൽ ഇന്ന് ജലത്തിനും സുരക്ഷിത ഭക്ഷണത്തിന്റെ തുല്യതയ്ക്കും നെട്ടോട്ടമോടുന്നു. കുടിവെള്ളം ഇല്ലാത്ത ഒരവസ്ഥയിൽ നാം എത്തിച്ചേർന്നു. മണ്ണിനെ സംരക്ഷിച്ചില്ല. ഭക്ഷണം ഇന്ന് അവന് ഒരു കൂട്ടം രോഗങ്ങൾ സമ്മാനിക്കുന്നു. ജൈവസംസ്കൃതി മണ്ണിൽ നിന്നും വെട്ടിമാറ്റി. പകരം ബ്രോയിലർ മനുഷ്യനെ സൃഷ്ടിക്കുന്നവരാക്കി. സത്യവും ധർമ്മവും നീതിയുമെല്ലാം വിലയില്ലാത്തവയായി. മൂല്യങ്ങൾ വെറും ചേതനയറ്റ യാഥാർത്ഥ്യം മാത്രം സഹജീവികളോടുള്ള കരുണയും വാത്സല്യവും എവിടെ പോയി. മണ്ണിനെയും മരത്തെയും സംരക്ഷിക്കേണ്ടവൻ അത് മുതലാളിത്തശക്തി കേന്ദ്രങ്ങളാക്കി. ഒരു തുണ്ട് മണ്ണ് എന്നത് പാവപ്പെട്ടവന്റെ അകലങ്ങളിലുള്ള ആഗ്രഹമായി. ഭൂമാഫിയ മണ്ണിനെ കള്ളപ്പണം കൊണ്ടും സംഘടിതശക്തികൊണ്ടും സമ്പന്നന്റേത് മാത്രമാക്കി. മണ്ണിന്റെ സചേതനമായ എല്ലാ നന്മകളെയും അവൻ കോൺക്രീറ്റ് കെട്ടിടങ്ങളുടെ ആവാസകേന്ദ്രമാക്കി. മരങ്ങൾ വളരേണ്ട മണ്ണ് മണിമാളികകളുടെ വിളഭൂമിയായി. ആരാണ് ഈ അവസ്ഥക്ക് കാരണക്കാർ. ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യേണ്ട സമയമാണ്. ഫലസമ്പുഷ്ടമായ നമ്മുടെ മണ്ണിനെ , മരത്തെ, പ്രകൃതിയെ എല്ലാറ്റിനെയും നാമല്ലാതെ മറ്റ് ആരാണ് സംരക്ഷിക്കേണ്ടത്. അതിനുതകുന്ന നടപടികളാണ് സ്വീകരിക്കേണ്ടത്. നാമിന്ന് വല്ലാത്തൊരു പ്രതിസന്ധിയിലാണ്. ഈ പ്രതിസന്ധി അതിജീവിക്കാൻ മനുഷ്യശക്തിക്ക് സാധിക്കണം. കർമ്മനിരതമായി മുന്നേറാനുള്ള ചങ്കൂറ്റം മനുഷ്യന് വേണം.

**നമ്മുടെ മണ്ണ്**

ഭൂമിയിൽ ജലത്താൽ മൂടപ്പെടാത്ത ഉപരിഭാഗമാണ് മണ്ണ്. മനുഷ്യസംസ്കാരത്തിന്റെ ഭൂരിഭാഗം പ്രവർത്തനങ്ങളും കൃഷിയും അതിവാസകേന്ദ്രങ്ങളുമെല്ലാം മണ്ണിലാണ്. കേരളത്തിന്റെ മണ്ണ് സമ്പുഷ്ടമായ ഒരു പ്രദേശമാണ്. മലനാട്, ഇടനാട്, തീരപ്രദേശം എന്നിവ കൊണ്ട് നമ്മുടെ കൊച്ചുദേശം അനുഗ്രഹീതമാണ്. പർവ്വതങ്ങളും കുന്നും നദികളും കായലും കടലും ഈ പുണ്യഭൂമിക്ക് ആവരണമായി നിലകൊള്ളുന്നു. സഹ്യപർവ്വതം മുതൽ അറബിക്കടൽ വരെ വൈവിധ്യമാർന്ന ഭൂപ്രദേശവും സസ്യജീവജലങ്ങളും മലനാട്ടിൽ സുഗന്ധദ്രവ്യവസ്തുക്കളും കാപ്പിയും തേയിലയും റബ്ബറും വളരുന്നു. ഇടനാടൻ പ്രദേശങ്ങളിൽ, കശുമാവ്,



മരിച്ചീനി, തെങ്ങ്, കവുങ്ങ്, വാഴ എന്നിവ ഇടതൂർന്ന് വളരുമ്പോൾ തീരപ്രദേശങ്ങളിൽ സമൃദ്ധമായി തെങ്ങിൻതോപ്പുകളും കാണാം. സമുദ്രനിരപ്പിൽ താഴെ കൃഷിചെയ്യുന്ന കുട്ടനാടൻ മണ്ണും വിസ്മയമാണ്. പടിഞ്ഞോറോട്ടൊഴുകുന്ന 41 നദികളും കിഴക്കോട്ടൊഴുകുന്ന 3 നദികളും ഈ മണ്ണിനെ ജലസമ്പുഷ്ടമുള്ളതാക്കി. ശാസ്താംകോട്ട ശുദ്ധജലതടാകവും ഈ മണ്ണിലാണെന്ന് നാം തിരിച്ചറിയണം. എണ്ണമറ്റ സസ്യജീവജാലങ്ങളും ഈ മണ്ണിൽ കാണാം. ധാതുമണലിന്റെ അക്ഷയഖനിയാണ് നമ്മുടെ തീരഭൂമി. ഇത്രയൊക്കെ അനുഗ്രഹങ്ങൾ വാരി നൽകിയിട്ടും നമുക്ക് എന്ത് പറ്റി. നമ്മുടെ മണ്ണിനും മരത്തിനും എന്ത് പറ്റി. എന്താണ് ഇതിന് കാരണം? മരങ്ങൾ നശിക്കുമ്പോൾ ജലസംരക്ഷണം ഇല്ലാതാകുന്നു. ജലം ഇല്ലാതാകുമ്പോൾ മണ്ണിൽ വിളയില്ലാതാകുന്നു. വിളയില്ലാതാകുമ്പോൾ ഭക്ഷ്യസുരക്ഷ നഷ്ടമാകുന്നു. മനുഷ്യന്റെ ജീവൻ അസ്ഥിരത നേരിടുന്നു. മണ്ണിനോടും മരത്തിനോടും വഞ്ചന കാട്ടിയത് ആരാണ്. ഒരേ സമയം സംരക്ഷകനും സംഹാരകനും ആകാൻ മനുഷ്യനല്ലാതെ ആർക്കാണ് സാധിക്കുക. മനുഷ്യൻ മണ്ണിനോടും മരത്തോടും സംഹാരതാണ്ഡവം നടത്തി. നിലനില്പിന്റെ ഭീഷണി സർവ്വജീവജാലങ്ങളും അനുഭവിക്കുന്നു. ദുരവസ്ഥയും ഭാവിഭീഷണിയും മനസ്സിലാക്കുവാൻ അവന് നന്നായി അറിയാം. എന്നാലും തുടരുകയാണ് ഭീകരത. സർക്കാരും അന്തർദേശീയ സമൂഹവും ഇത് മനസ്സിലാക്കിയിട്ടുണ്ട്. നിരവധി കർമ്മപദ്ധതികൾ ആസൂത്രണം ചെയ്യുന്നു. വൻതുക മാറ്റി വെക്കുന്നു, ഫലമെന്ത്? പരിശോധിക്കുമ്പോൾ നിരാശ. എല്ലാ മതങ്ങളും മതസംഹിതകളും പ്രകൃതി പരിപാലനത്തിന്റ ആവശ്യകതയുടെ തത്വശാസ്ത്രവും ആത്മീകതയും പഠിപ്പിക്കുന്നു. വിശ്വാസികൾ അനുസരിക്കുന്നില്ല. അവർക്കുവേണ്ടത് സ്വാർത്ഥലാഭം. അപ്പോഴത്തെ അതിജീവനം അല്ലാതെ നാളെ ഒരു തലമുറ ഇവിടെയുണ്ട് എന്ന ചിന്തയില്ല. നാളത്തെ തലമുറക്ക് എന്ത് സംഭവിച്ചാലും പ്രശ്നമില്ല. കുടുംബങ്ങൽ തകർന്നാലും കുട്ടികൾ ദുർബലരായി പീഡിപ്പിക്കപ്പെട്ടാലും മാതാപിതാക്കൾ ജരാനര ബാധിച്ച് വഴിയോരത്ത് കിടന്നാലും പ്രശ്നമില്ല. മനുഷ്യന് വേണ്ടത് അധികാരവും സമ്പത്തും, അതിനുവേണ്ടി എന്ത് കുൽസിതമാർഗ്ഗങ്ങൾ സ്വീകരിക്കുവാനും അവൻ തയ്യാർ. നഷ്ടപ്പെടുന്നത് സുസ്ഥിരസമൂഹംവും സുസ്ഥിരവികസനവും. ഐക്യരാഷ്ട്രസംഘടന "2030 സുസ്ഥിരവിക



സനം ലക്ഷ്യം" 15 ൽ ഭൂമിയിലെ ജീവനെ പറ്റിയാണ് പരാമർശിക്കുന്നത്. മണ്ണിനെ സംരക്ഷിക്കുകയും പുനർനിർമ്മിക്കുകയും ചെയ്യുക വഴി ജൈവവൈവിധ്യം നിലനിർത്താനും മരങ്ങളെയും വനങ്ങളെയും പുനർ ജീവിപ്പിക്കുവാനും ആഹ്വാനം ചെയ്യുകയാണ്. അന്തർദേശീയ സമൂഹത്തിന് നന്നായി അറിയാം മണ്ണും മരങ്ങളും ജൈവവൈവിധ്യവും ഭാവിതലമുറക്ക് ഒരു തരത്തിലും നഷ്ടപ്പെടാതെ സൂക്ഷിക്കേണ്ടതാണെന്ന്. നമുക്ക് പരിശോധിക്കാം. ഓരോ വർഷവും എന്ത് ഫലങ്ങൾ ഉളവാക്കുന്നുവെന്ന്. കേന്ദ്രസർക്കാർ വിവിധങ്ങളായ കർമ്മപരിപാടികൾ നടപ്പിലാക്കുന്നു. നീർത്തടാധിഷ്ഠിതമായ പരിപാലന മാതൃകയിൽ മണ്ണിനെയും മരങ്ങളെയും സംരക്ഷിക്കുന്നതിനുള്ള പദ്ധതികൾ ശ്രദ്ധേയമാണ്. സംയോജിത മാർഗ്ഗത്തിലൂടെ മണ്ണിനെയും മരങ്ങളെയും ജൈവ വൈവിധ്യങ്ങളെയും നിലനിർത്തുന്നതിന് ആവിഷ്കരിച്ചിരിക്കുന്ന പരിപാടി കളിൽ കോടികളാണ് ഓരോ സംസ്ഥാനത്തിനും വക കൊള്ളിച്ചിരിക്കുന്നത്. കേന്ദ്രാവിഷ്കൃത പദ്ധതികളും സംസ്ഥാന ആസൂത്രണ പദ്ധതികളുടെ ബഡ്ജറ്റ് തുക കൂടാതെ രാജ്യത്തിന്റെ തദ്ദേശസ്വയംഭരണ സ്ഥാപന ങ്ങളുടെ ഫണ്ടിൽ നിന്നും നിരവധി കർമ്മപദ്ധതികൾ ആവിഷ്കരിച്ച് നടപ്പിലാക്കുന്നു. എന്നിട്ടും നമ്മുടെ മണ്ണിന്റെ ജൈവാംശം നഷ്ടപ്പെടുന്നു. വെള്ളം ഭൂമിയിലേക്ക് ആഴ്ന്നിറങ്ങാൻ പാകത്തിലും ജൈവ ആവ രണമില്ല. കൊടുംവേനൽ, രൂക്ഷമായ ജലദൗർലഭ്യം. ഇതൊക്കെ ആരോടാണ് പറയുക. സംഘടിതമായ ഇത്രമാത്രം ശ്രമങ്ങൾ സർക്കാർ ഭാഗത്ത് നിന്നും നടപ്പിലാക്കി ഫലമില്ലായ്മ കാണുമ്പോൾ ഒറ്റപ്പെടും. സംഘടിതമായി സന്നദ്ധ പ്രസ്ഥാനങ്ങൾ ചെയ്യുന്ന സേവനങ്ങൾ പലപ്പോഴും വിസ്മരിക്കപ്പെടുകയാണ്.

മലങ്കര കത്തോലിക്കാസഭയിൽ മണ്ണിനെയും മരത്തെയും മനുഷ്യനെയും സ്നേഹിച്ച ഒരു മഹാപുരോഹിതൻ ഉണ്ടായിരുന്നു. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി സ്ഥാപകൻആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവ് മണ്ണിൽ നിന്നും കഠിനാദ്ധ്വാനത്തിൽ പൊന്ന് വിളയിക്കാൻ പഠിപ്പിച്ചു. മണ്ണിനനുയോജ്യമായ വിവിധ വിളകൾ പരീക്ഷണം നടത്തി. ഒരു തുണ്ട് മണ്ണ് പോലും വെറുതെ ഇടരുതെന്ന് ആഹ്വാനം ചെയ്തു. മണ്ണിന്റെ മേലുള്ള ആ കാർഷിക സാമ്പത്തിക ശാസ്ത്രജ്ഞന്റെ ഉപദേശങ്ങളും പ്രസംഗ ങ്ങളും അന്നത്തെ പൊതുസമൂഹം ഹൃദയപൂർവ്വം ശ്രദ്ധിക്കുകയും അനുസരിക്കുകയും ചെയ്തു. മരങ്ങ ളോടുള്ള അദ്ദേഹത്തിന്റെ സ്നേഹവും അവർണ്ണനീയ മായിരുന്നു. മരങ്ങളുടെ സുഹൃത്തുക്കൾ എന്ന ഒരു പ്രസ്ഥാനം അക്കാലത്ത് ഏറെ ശ്രദ്ധേയമായിരുന്നു.

തിരിഞ്ഞുനോക്കുമ്പോൾ നമ്മുടെ മണ്ണിനും മരത്തിനും മനുഷ്യനും സംഭവിച്ച സംഭവബഹുലമായ പരിണാമങ്ങൾ ഇന്ന് നിരാശയോടെ നോക്കി കാണുന്നു. പ്രകൃതിയുടെ വരദാനങ്ങളായി സൃഷ്ടിക്കപ്പെട്ട ഈ ത്രിമൂർത്ത ഭാവങ്ങൾ കാലചക്രത്തിന്റെ മുതലാളിത്താ ധിഷ്ഠിതമായ സംവിധാനങ്ങളിൽ അകപ്പെട്ടു. ദുഷിക്ക പ്പെട്ടത്, നമുക്കും വരുംതലമുറക്കും ഒരു വെല്ലുവിളിയായി തീരുന്നു.






ബോബി ഏബ്രഹാം

# അധികാരം ആപ്പാകരുത്

അധികാരം മനുഷ്യനെ ദുഷിപ്പിക്കുമെന്നു പറയുന്നതിൽ അൽപം പോലും പതിരില്ല എന്നു പറയുന്ന സംഭവവികാസങ്ങളിലൂടെയാണ് രാജ്യം കടന്നുപോകുന്നത്. രാജ്യം ഭരിക്കുന്ന ബിജെപി സർക്കാരിനെക്കുറിച്ചല്ല ഇപ്പോൾ പറയുന്നത്. രണ്ടു സംസ്ഥാന സർക്കാരുകളെക്കുറിച്ചാണ്. ഒന്ന് ന്യൂഡൽഹിയും രണ്ടാമത്തേത് കേരളവും. ഈ സംസ്ഥാനങ്ങളെക്കുറിച്ചു പറയുമ്പോൾ രണ്ടു പാർട്ടികളുടെ അപചയത്തെക്കുറിച്ചാണ് യഥാർഥത്തിൽ പറയുന്നത്, ആദ്യത്തേത് ഇന്ത്യൻ രാഷ്ട്രീയത്തിൽ സമഗ്ര മാറ്റം ഉണ്ടാക്കുമെന്നു പറഞ്ഞ എഎപി. രണ്ടാമത്തേത് ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ വിപ്ലവ സൂര്യൻ ഉദിക്കാൻ വേണ്ടി അഹോരാത്രം പണിപ്പെടുന്ന സിപിഎം. ഈ രണ്ടു പാർട്ടികളുടെയും ഇന്നത്തെ അവസ്ഥ കണ്ടാൽ ശത്രുക്കൾക്കുപോലും ഈ സ്ഥിതി വരുത്തരുതേ എന്ന് ആരും പ്രാർഥിച്ചുപോകും.

അണ്ണാ ഹസാരെ അഴിമതി വിരുദ്ധ സമരം തുടങ്ങിവച്ചത് മഹാരാഷ്ട്രയിലായിരുന്നു. ദീർഘനാൾ നീണ്ടുനിന്ന ആ സമരം വിജയം കണ്ടു. അതിനുശേഷമാണ് യുപിഎ ഭരണകാലത്ത് സമരം ഡൽഹിയിലേക്ക് പറിച്ചുനട്ടത്. അത് ഒരു സംഘപരിവാർ അജണ്ടയായിരുന്നുവെന്ന ആരോപണം ചിലർ രഹസ്യമായി ഉന്നയിച്ചിരുന്നു. അതവിടെ നിൽക്കട്ടെ. ആ സമരത്തിന്റെ മുൻനിര പോരാളികളായാണ് അരവിന്ദ് കേജ്രി വാളും കിരൺ ബേദിയും ഒക്കെ രംഗത്തുവന്നത്. ദീർഘനാൾ നീണ്ടുനിന്ന ആ സമരം ഡൽഹിയെ പിടിച്ചുകുലുക്കുക തന്നെ ചെയ്തു. അതിന്റെ അലകൾ രാജ്യത്തിന്റെ മറ്റു ഭാഗങ്ങളിലേക്കും നീണ്ടുചെന്നു. ടിവി ചാനലുകളിലും സമരം സജീവ വിഷയമായതോടെ യുവാക്കൾ സമരമുഖത്തേക്ക് ഒഴുകിയെത്തുകയും അതൊരു മൂവ്മെന്റ് ആയി മാറുകയും ചെയ്തു.

അണ്ണാ ഹസാരെ സമരം നിർത്തിപ്പോയെങ്കിലും നിരത്തിലിറങ്ങിയ യുവാക്കളെ സംഘടിപ്പിച്ച് പുതിയൊരു മുന്നേറ്റം കുറിക്കുക എന്ന അജണ്ടയിൽ നിന്ന് കേജ്രിവാൾ പിന്നാക്കം പോയില്ല, കൂട്ടിന് തിരഞ്ഞെടുപ്പ് വിശകലന വിദഗ്ധൻ യോഗേന്ദ്ര യാദവും പ്രശസ്ത അഭിഭാഷകൻ പ്രശാന്ത് ഭൂഷണും കിരൺ ബേഡിയും ഉണ്ടായിരുന്നു. തുടർന്നു ആ മുവ്മെന്റ് ആം ആദ്മി പാർട്ടി എന്ന രാഷ്ട്രീയ പ്രസ്ഥാനമായി രൂപം പ്രാപിക്കുകയും ഡൽഹി നിയമസഭാ തിരഞ്ഞെടുപ്പിൽ വൻ മുന്നേറ്റം ഉണ്ടാക്കുകയും ചെയ്തു.

ആദ്യതവണ തന്നെ അധികാരത്തിൽ എത്തിയെങ്കിലും മന്ത്രിസഭ അൽപായുസ്സായി. എങ്കിലും തുടർന്നു നടന്ന തിരഞ്ഞെടുപ്പിൽ പാർട്ടി വൻ ഭൂരിപക്ഷത്തോടെ വീണ്ടും അധികാരത്തിലെത്തി. തുടർന്ന് എല്ലാ പാർട്ടികളിലും സംഭവിക്കുന്നതുപോലെ കേജ്രിവാളിന്റെ വൺമാൻ ഷോ ആയി. കിരൺ ബേഡി നേരത്തേതന്നെ കൂട്ടം വിട്ട് ബിജെപി പാളയത്തിൽ ചേക്കേറിയിരുന്നു. പാർട്ടിയിൽ ജനാധിപത്യത്തിനു വാദിച്ച യോഗേന്ദ്ര യാദവിനെയും ഭൂഷൺമാരെയും കറിവേപ്പില പോലെ എടുത്തു പുറത്തുകളഞ്ഞു. പാർട്ടിയിൽ കേജ്രിയുടെ ഏകാധിപത്യമായി. യോഗേന്ദ്ര യാദവിനെയും കൂട്ടരെയും ഒഴിവാക്കിയാൽ മാത്രമേ താൻ പാർട്ടി യോഗത്തിൽ പങ്കെടുക്കൂ എന്നു പറഞ്ഞ് അക്ഷരാർഥത്തിൽ പാർട്ടിയെ ബ്ലാക്ക് മെയിൽ ചെയ്യുകയായിരുന്നു കേജ്രിവാൾ.

കൂട്ടായ ഒരു യത്നം എന്ന നില വിട്ട് ആപ് എന്നാൽ കേജ്രി എന്ന മുദ്രാവാക്യം ഉയർത്താനാണ് തുടർന്നും അദ്ദേഹം ശ്രമിച്ചത്. യോഗ്യതയുള്ള യോഗേന്ദ്ര യാദവും മറ്റും പുറത്തുപോയപ്പോൾ കൂടെക്കൂടിയത് ഭാര്യയെ പീഡിപ്പിക്കുന്നത് ഹരമായ ആളും അർധരാത്രി സ്ത്രീകൾ മാത്രമുള്ളിടത്ത് അതിക്രമിച്ചു കയറി നിയമം കയ്യിലെടുക്കുന്ന ആളും ഒക്കെയായിരുന്നു. ഇവരൊക്ക



യായിരുന്നു മന്ത്രിസഭയിൽ കേജ്രിയുടെ വിശ്വസ്തർ. ഡൽഹി മുഖ്യമന്ത്രി ആയിരിക്കുമ്പോൾ തന്നെ താൻ നരേന്ദ്ര മോദിയെയും നേരിടാൻ പോകുന്നു എന്നു പറഞ്ഞ് വാരാണാസിക്കു വണ്ടി കയറാനും പ്രതിപക്ഷ നിരയെ ഭിന്നിപ്പിക്കാനും അദ്ദേഹം തന്നാലാവുന്നതു ചെയ്തു. തുടർന്ന് അദ്ദേഹം ചെയ്തുകൂട്ടിയതെല്ലാം ഏകാധിപത്യപരമായിരുന്നു. മന്ത്രിസഭാ വാർഷിക കാലത്ത് രാജ്യത്തെ പത്രങ്ങളിലെല്ലാം ആപ്പിന്റെ പരസ്യകോലാഹലമായിരുന്നു. മൂന്നും നാലും പേജു വീതം ദിവസങ്ങളോളം. പൊതുപണം ധൂർത്തടിച്ച് പ്രതിച്ഛായ മെച്ചപ്പെടുത്തുന്ന പരമ്പരാഗത രാഷ്ട്രീയക്കാരെ വിമർശിച്ച കേജ്രിവാളിന്റെ പാർട്ടി പരസ്യത്തിലൂടെയുള്ള പ്രതിച്ഛായ മെച്ചപ്പെടുത്തലിന് ചെലവാക്കിയത് 200 കോടിയോളം രൂപ. ലക്ഷക്കണക്കിനാളുകൾ ചേരിയിൽ കഴിയുന്ന ഡൽഹി പോലുള്ള ഒരു പ്രദേശത്തിന്റെ വികസനത്തിന് ഉപയോഗിക്കേണ്ട തുകയാണ് ഇങ്ങനെ ചെലവാക്കിക്കളഞ്ഞത്.

ഡൽഹിയിലെ തീർത്തും നഗരവത്കരിക്കപ്പെട്ട ജനതയിലെ അസംതൃപ്തി  മുതലെടുക്കുക മാത്രമായിരുന്നു ആപ്പിന്റെ വിജയമന്ത്രം. അഴിമതിക്കെതിരെ രാജ്യത്തുണ്ടായ ജനവികാരം മുതലെടുത്തു മാത്രം ഉണ്ടാക്കിയ ഒരു പാർട്ടിക്ക് അടിസ്ഥാനപരമായി ഒരു ഐഡിയോളജിയും നയപരിപാടിയും വേണമെന്നൊന്നും കേജ്രിവാളിനു തോന്നിയില്ല. വേണമെന്നു പറഞ്ഞ യോഗേന്ദ്ര യാദവ് ശത്രുവുമായി. വാരാണാസിയിൽ കെട്ടിയെഴുന്നെള്ളിച്ചുകൊണ്ടുപോയ കേജ്രി ശൂന്യമായി തിരികെ വന്നിട്ടും ആപ്പിന് കാര്യം മനസ്സിലായില്ല.

ഇതിനിടെ അഴിമതിവിരുദ്ധം പറഞ്ഞ ആപ്പിന്റെ മന്ത്രിമാർ അഴിമതിക്കുരുക്കിലും പെണ്ണുകേസിലും വരെ പെട്ടു. മന്ത്രിമാരുടെ രാജി തുടർക്കഥയായി. ഡൽഹി ഏതാണ്ട് കൈവിടുമെന്നു തോന്നിയ ഘട്ടത്തിലാണ് പഞ്ചാബും ഗോവയും പിടിക്കാൻ ഒരു പോക്ക് പോയത്. പോയപോലെ തിരിച്ചുപോന്നു. പിന്നാലെ ഡൽഹി മുനിസിപ്പൽ കോർപറേഷൻ തിരഞ്ഞെടുപ്പിലും വൻ തിരിച്ചടി. ചുരുക്കത്തിൽ ഊതിവീർപ്പിച്ച ഒരു കുമിള മാത്രമായി ആപ്പും കേജ്രിയും മാറി.

നയപരിപാടിയോ ഐഡിയോളജിയോ ഇല്ലാത്ത ഒരു പാർട്ടിക്ക് അഴിമതിവിരുദ്ധം മാത്രം പറഞ്ഞ് ദീർഘകാലം നിലനിൽക്കാനാവില്ല എന്ന സത്യം നേരത്തേ തിരിച്ചറിഞ്ഞ യോഗേന്ദ്ര യാദവ് ഇപ്പോൾ ഊറിച്ചിരിക്കുന്നുണ്ടാവണം. പക്ഷേ കേജ്രിവാളോ അദ്ദേഹത്തിന്റെ അനുയായി വൃന്ദമോ അതു തിരിച്ചറിയുന്നില്ല. ഏറ്റവും ഒടുവിൽ അഴിമതിവിരുദ്ധനായ കേജ്രിക്കെതിരെ അഴിമതി ആരോപണം ഉന്നയിച്ചത് അദ്ദേഹത്തിന്റെ മന്ത്രസഭാംഗമായ കപിൽ മിക്ര തന്നെയാണ്. മന്ത്രി സഭയിൽ നിന്നു പുറത്താക്കി കേജ്രി തിരിച്ചടിച്ചെങ്കിലും നിരാഹാരം ഇരുന്ന് കപിൽ കളം കയ്യടക്കി. നിരാഹാരപ്പന്തലിൽ ആക്രമണം നടത്തിയ ആപ്പ് പ്രവർത്തകർ തങ്ങൾ ഏതു തലം വരെയും താഴാൻ തയ്യാറാണെന്നു തെളിയിച്ചു. അധികാരം കണ്ട് ആർത്തിപിടിച്ചെത്തിയ കേജ്രി അനുയായികൾ ഇനി ബിജെപി പാളയത്തിലേക്ക് ചേക്കേറുന്ന രംഗത്തിനായി നമുക്കു കാത്തിരിക്കാം. അതിനു തുടക്കമായിട്ടുണ്ട്. കേരളത്തിലും ആപ്പ് എന്നു പറഞ്ഞ് രംഗത്തിറങ്ങിയവർ ഇപ്പോൾ ആ തൊപ്പി മടക്കിവച്ചു തുടങ്ങിയിട്ടുണ്ട്. ഊതിവീർപ്പിച്ച ഒരു ബലൂണിന്റെ കഥയാണ് ആപ്പെങ്കിൽ ഉരുകിത്തീരുന്ന ഒരു മെഴുകുതിരിയുടെ അവസ്ഥയിലാണ് സിപിഎം എന്ന അഖിലേന്ത്യ പാർട്ടി. കണ്ടാലും കൊണ്ടാലും പഠിക്കില്ല എന്ന് പ്രതിജ്ഞ എടുത്തപോലെയാണ് പാർട്ടി മുന്നോട്ടുപോകുന്നത്. ഒരുകാലത്ത് ഇന്ത്യൻ പാർലമെന്റിലെ പ്രധാന പ്രതിപക്ഷമായിരുന്ന പാർട്ടി ശോഷിച്ച് ശോഷിച്ച് നൂല് പരുവമായി. എ.കെ. ഗോപാലനെപ്പോലെ പാവങ്ങളുടെ പടത്തലവന്മാർ നേതൃത്വം കൊടുത്ത പാർട്ടിയുടെ തലപ്പത്ത് ജനകീയ ബന്ധമില്ലാത്ത നേതാക്കന്മാർ ഇടം പിടിച്ചതോടെ സിപിഎം തകർച്ച തുടങ്ങി.

ബംഗാളും ത്രിപുരയും എല്ലാക്കാലത്തും ഇടതുകോട്ടയായി നിലനിന്നപ്പോൾ കേരളം ഇടതിനെയും വലതിനെയും മാറിമാറി വരിച്ചുകൊണ്ടിരുന്നു. ഒരുകാലത്ത് ആന്ധ്രയിലും എന്തിന് യുപിയിൽ പോലും ശക്തമായ സാന്നിധ്യമായിരുന്ന സിപിഎം ഇന്ന് അവിടെയുണ്ടോ എന്നറിയണമെങ്കിൽ മഷിയിട്ട് നോക്കേണ്ട സ്ഥിതിയാണ്.

ബംഗാളിൽ 30 വർഷത്തോളം തുടർച്ചയായി ഭരിച്ച ഇടതുമുന്നണി ആ സംസ്ഥാനത്തെ മുന്നോട്ടുകൊണ്ടുപോവുകയല്ല, വളർച്ചയില്ലാതെ മുരടിപ്പിച്ചുനിർത്തുകയാണ് ചെയ്തത്. ഒരുകാലത്ത് ഇന്ത്യയുടെ തലസ്ഥാനമായിരുന്ന കൊൽക്കത്ത ഒരു മൃതനഗരമായി മാറി. ബംഗാളിലുടനീളം തൊഴിലില്ലായ്മയും ചൂഷണവും വർധിച്ചു. മാത്രമല്ല, സിപിഎമ്മിന്റെ സെൽ ഭരണം താങ്ങാവുന്നതിലും അപ്പുറമായിരുന്നു. കേജ്രിയെപ്പോലെ ഊതിവീർപ്പിച്ച ഒരു ബലൂൺ മാത്രമായിരുന്നു ദീർഘകാലം ബംഗാൾ മുഖ്യമന്ത്രിയായിരുന്ന ജ്യോതി ബസു. സെൽ ഭരണത്തിന്റെ ബലത്തിൽ ഭരണം തുടർച്ചയായി പിടിച്ചുകൊണ്ടിരുന്നെങ്കിലും അടിസ്ഥാന ജനവിഭാഗത്തിന്റെ ഉയർച്ചയ്ക്കായി അദ്ദേഹം ഒന്നും ചെയ്തില്ല. കാർഷിക മേഖലയും വ്യവസായ മേഖലയും അപ്പാടെ തകർന്നു. വിദ്യാഭ്യാസ മേഖലയിലുണ്ടായിരുന്ന ഔന്നത്യം പോലും നഷ്ടമായി. ബംഗാളിൽ നിന്ന് തൊഴിലാളികൾ കേരളം പോലെയുള്ള സംസ്ഥാനങ്ങളിലേക്ക് തൊഴിൽതേടി ഒഴുകി. ശൂന്യമായ ഖജനാവും തകർന്നടിഞ്ഞ ഒരു സംസ്ഥാനവും ബാക്കിയാക്കിയാണ് ബസു അധികാരം വിട്ടത്. തുടർന്നുവന്ന ബുദ്ധദേവ് ഭട്ടാചാര്യയ്ക്ക് സത്യത്തിൽ എന്താണ് ചെയ്യേണ്ടത് എന്നറിയില്ലായിരുന്നു. തൊഴിലില്ലായ്മ പരിഹരിക്കാൻ അതിവേഗത്തിലുള്ള വ്യവസായ വളർച്ചയായിരുന്നു അദ്ദേഹത്തിന്റെ മാർഗം. അതിനായി കൃഷിഭൂമി വൻതോതിൽ ഏറ്റെടുത്തതും പ്രതിരോധിച്ച കർഷകരെ വെടിവച്ചു വീഴ്ത്തിയതും ആ ഭരണത്തിന്റെ ശവക്കുഴി തോണ്ടി. പാർട്ടി ജനറൽ സെക്രട്ടറിയായിരുന്ന പ്രകാശ് കാരാട്ട് എന്ന എലീറ്റ് വിപ്ലവകാരിക്ക് മാർഗനിർദേശം കൊടുക്കാനുള്ള ശേഷിയും ഇല്ലായിരുന്നു.

ബംഗാൾ എന്ന കോട്ട ചീട്ടുകൊട്ടാരം പോലെ തകർന്നടിഞ്ഞപ്പോൾ കണ്ടുനിൽക്കാനേ അതിവിപ്ലവകാരികൾക്കെല്ലാം കഴിഞ്ഞുള്ളു. പിന്നെ അവശേഷിച്ച രണ്ടു തുരുത്തുകളാണ് ത്രിപുരയും കേരളവും. ത്രിപുരയിൽ ബിജെപി അതിശക്തമായ മുന്നേറ്റം തന്നെയാണ് നടത്തിക്കൊണ്ടിരിക്കുന്നത്. കേരളത്തിലും സ്ഥിതി വ്യത്യസ്തമല്ല. കഴിഞ്ഞ യുഡിഎഫ് സർക്കാരിന്റെ പിഴവുകൾ മുതലെടുത്തുകൊണ്ട് അധികാരത്തിലെത്തിയ ഇടതു സർക്കാർ കേരളത്തിൽ സദ് ഭരണം കാഴ്ചവയ്ക്കുമെന്നായിരുന്നു പ്രതീക്ഷയെങ്കിൽ മന്ത്രിസഭാ രൂപീകരണത്തിൽ തന്നെ അതു പാളി. വിവാദങ്ങൾക്കു പിന്നാലെ വിവാദങ്ങളുമായി മുന്നോട്ടുപോകാനാണ് ഈ സർക്കാരിന്റെ വിധി. തൊട്ടതെല്ലാം പിഴച്ച അവസ്ഥ. ബന്ധു നിയമനകാര്യത്തിൽ ഇ.പി. ജയരാജന് മന്ത്രിസ്ഥാനം വിട്ടൊഴിയേണ്ടിവന്നു. ജയരാജന് പുറമേ കേന്ദ്രക്കമ്മിറ്റി അംഗവും ബന്ധുവുമായ പി.കെ. ശ്രീമതിയും പ്രതിസ്ഥാനത്തായി.

ബന്ധപ്പെട്ടതാണെങ്കിലും മെഡിക്കൽ ഫീസ് കുത്തനെ കൂട്ടിയത് സർക്കാരിന് ക്ഷീണമാണ്. ഇതുവരെ പറഞ്ഞതെല്ലാം വിഴുങ്ങേണ്ട സ്ഥിതി. തിരുവനന്തപുരം ലോ അക്കാദമി ലോകോളജ് പ്രശ്നത്തിൽ മാനേജ്മെന്റിന് അനുകൂലമായി സിപിഎമ്മും എതിരായി സിപിഐയും നീങ്ങിയത് വലിയ വീഴ്ചയായിരുന്നു. സൂചി കൊണ്ട് എടുക്കേണ്ടത് തൂമ്പാ കൊണ്ട് എടുക്കേണ്ട സ്ഥതിയായി. ഏറ്റവും ഒടുവിൽ സെൻകുമാറിന് ഡിജിപി സ്ഥാനം തിരിച്ചുനൽകാനും പിഴ അടയ്ക്കാനും കോടതി വിധിച്ചത് സർക്കാരിനേറ്റ കനത്ത പ്രഹരമായി.

ഇതൊക്കെ ഭരണപരമായ വീഴ്ചയാണെങ്കിലും രാഷ്ട്രീയമായി സിപിഎം നടത്തിയ കരണംമറിച്ചിലുകൾ അവരെ പിന്തുണച്ചവർക്കുപോലും ദഹിക്കാനാവാത്തതാണ്. പറഞ്ഞുവന്നത് മാണിയെ ഇടതുമുന്നണിയിലെത്തിക്കാനുള്ള നീക്കവും ബാലകൃഷ്ണപിള്ളയ്ക്കു നൽകിയ സ്ഥാനമാനവും രമൺ ശ്രീവാസ്തവ എന്ന പഴയ ഡിജിപിയെ മുഖ്യമന്ത്രിയുടെ ഉപദേശകനാക്കിയ



കേന്ദ്ര നേതൃത്വത്തിൽ കാരാട്ട് എന്ന ആ പഴയ കഥാപാത്രം മാറി സീതാറാം യച്ചൂരി വന്നതും സംസ്ഥാന നേതൃത്വത്തിന് വിനയായി. ചുരുക്കത്തിൽ പിണറായിയുടെ വിശ്വസ്തൻ അധികാരമേറ്റ് അധികകാലം കഴിയും മുമ്പ് മന്ത്രിസഭയിൽ നിന്നു പുറത്തായി. ബന്ധുക്കൾ ഇരുവരും കേന്ദ്രക്കമ്മിറ്റിയുടെ ശാസന ഏറ്റുവാങ്ങുകയും ചെയ്തു.

പിന്നാലെ എ. കെ. ശശീന്ദ്രൻ എന്ന ഘടകകക്ഷി മന്ത്രി പോയതും സുഖകരമായ സാഹചര്യങ്ങളില്ല. മന്ത്രിപദവിക്കു ചേരാത്ത സംസാരമാണ് അദ്ദേഹത്തിനു പുറത്തേക്കുള്ള വഴി തെളിച്ചത്. എസ്എസ്എൽസി ചോദ്യക്കടലാസ് വിതരണം പാളിയത് മന്ത്രി സി. രവീന്ദ്രനാഥിന് പുറത്തേക്കുള്ള വഴി തെളിക്കേണ്ടതായിരുന്നു. പക്ഷേ ശശീന്ദ്രൻ വിവാദം അദ്ദേഹത്തെ തൽക്കാലം രക്ഷിച്ചു. പക്ഷേ വിദ്യാഭ്യാസ മേഖലയിൽ ഒട്ടും സുഖകരമല്ല കാര്യങ്ങൾ. ആരോഗ്യമേഖലയുമായി കൂടി

തീരുമാനവും ആണ്. ഒരു കാലത്ത് കെ. കരുണാകരന്റെ ആളെന്നും ചാരനെന്നും വരെ പറഞ്ഞ് സിപിഎം തന്നെ തേജോവധം ചെയ്ത ആളാണ് ശ്രീവാസ്തവ. ആ ശ്രീവാസ്തവയെ ഉപദേശകനാക്കിവയ്ക്കാൻ സിപിഎമ്മിന്റെ മുഖ്യമന്ത്രിക്ക് ഉളുപ്പൊന്നും തോന്നിയില്ല.

കഴിഞ്ഞ സർക്കാരിന്റെ പ്രതിച്ഛായ തകർത്തതിൽ മുഖ്യ പങ്കു വഹിച്ചത് ബാർ കോഴക്കേസ് ആണ്. പ്രധാനമായും പ്രതിസ്ഥാനത്തു വന്നത് കേരള കോൺഗ്രസ് നേതാവ് കെ.എം. മാണിയായിരുന്നു. ബജറ്റ് പോലും മാണി ചോർത്തിയെന്ന് സിപിഎം ആരോപിച്ചു.

മാണി ബജറ്റ് അവതരിപ്പിക്കാൻ പാടില്ലെന്നു പറഞ്ഞ് നിയമസഭയിൽ അഴിഞ്ഞാടുകയായിരുന്നു സിപിഎം എംഎൽഎമാർ. സ്പീക്കറുടെ കസേര മറിച്ചിട്ടും മൈക്ക് തട്ടിയെറിഞ്ഞും ലക്ഷക്കണക്കിനു രൂപയുടെ നാശമാണ് ഉണ്ടാക്കിയത്. എന്നാൽ വർഷം ഒന്നു തികയുമ്പോഴേക്കും കെ.എം. മാണിയെ എങ്ങനെ ഇടതുപാളയത്തി

ലെത്തിക്കാം എന്നാണ് ആലോചന. അതിന്റെ ആദ്യപ ടിയായി കോട്ടയം ജില്ലാ പഞ്ചായത്തിൽ കേരള കോൺഗ്രസും സിപിഎമ്മും സഖ്യകക്ഷികളായി മുന്നോട്ടുപോകുന്നു. എല്ലാ നഷ്ടങ്ങളും സഹിച്ചുകൊണ്ട് ഇത്രയും കാലം സംരക്ഷിച്ച കോൺഗ്രസിനെ തള്ളിക്കളഞ്ഞുകൊണ്ട് കെ.എം. മാണി മറ്റൊരു സുരക്ഷിത ലാവണം തേടുന്നത് മനസ്സിലാക്കാം. പക്ഷേ കോഴമാണിയെന്നു പറഞ്ഞ് തങ്ങൾ ആക്ഷേപിച്ചയാളെ ഒരു മനസാക്ഷിക്കുത്തും ഇല്ലാതെ ഇങ്ങനെ ന്യായീകരിക്കാനും കൂടെക്കൂട്ടാനും ഇടതുമുന്നണിക്കെങ്ങനെ കഴിയുന്നു എന്നത് മറ്റൊരു ചോദ്യം.

ആർ. ബാലകൃഷ്ണപിള്ളയുടെ കാര്യമാണ് അതിലും രസാവഹം. ഇന്നലെ വരെ പിള്ള അഴിമതിക്കാരനായിരുന്നു. അഴിമതിക്കേസിൽ അദ്ദേഹത്തെ ജയിലിൽ അടയ്ക്കാൻ മുന്നിട്ടിറങ്ങിയത് സിപിഎമ്മിന്റെ സമുന്നത നേതാവായ വി.എസ്. അച്യുതാനന്ദനായിരുന്നു. പിള്ളയുടെ ജയിൽശിക്ഷ ഇളവ് ചെയ്തുകൊടുക്കാൻ അന്നത്തെ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി വഴിവിട്ടു പലതും ചെയ്തുകൊടുത്തു. എങ്കിലും പിള്ളയും മകൻ കെ. ബി. ഗണേഷ്കുമാറും യുഡിഎഫ് വിട്ടു. ഗണേഷിനെ പത്തനാപുരത്ത് പിന്തുണയ്ക്കാൻ സിപിഎം മടിച്ചില്ല. എന്നാൽ പിള്ളയോട് അങ്ങനെയൊരു കാരുണ്യം അവർ കാണിക്കുമെന്ന് ആരും പ്രതീക്ഷിച്ചതല്ല. അതുകൊണ്ടു തന്നെയാണ് പിള്ളയെ മുന്നാക്ക ക്ഷേമ കമ്മിഷൻ ചെയർമാനായി ക്യാബിനറ്റ് പദവിയോടെ നിയമിച്ചതിനെ കടുത്ത പാർട്ടി അനുഭാവികൾക്കുപോലും ഉൾക്കൊള്ളാനാവാത്തതും. ഭരണപരിഷ്കാര കമ്മിഷൻ എന്ന സുരക്ഷിത ലാവണം പോകുമോ എന്ന ഭയമുള്ളതിനാൽ വി. എസ്. അച്യുതാനന്ദൻ എന്ന പഴയ പടക്കുതിര മൗനവാൽമീകത്തിൽ ഒളിച്ചിരിക്കുന്നു. പക്ഷേ ചിന്തിക്കുന്ന ജനങ്ങളുടെ ഇടയിൽ പാർട്ടിയുടെ സ്ഥാനം പടുകുഴിയിലാണ്. ബിജെപിയെ നേരിടാനെന്ന പേരിൽ സിപിഎം നടത്തുന്ന അവസരവാദക്കളികൾ താൽക്കാലിക ലാഭം നേടിക്കൊടുത്തേക്കാം. പക്ഷേ ദീർഘകാലാടിസ്ഥാനത്തിൽ അതു നഷ്ടക്കച്ചവടം തന്നെയാകാനാണ് സാധ്യത.

ബിജെപിയെ പ്രതിരോധിക്കാൻ ഇതൊന്നുമല്ല വേണ്ടത്. സദ് രണമാണ്. അതു മനസ്സിലാക്കാതെയാണ് ഇന്നും കണ്ണൂരിലും മറ്റും വെട്ടിക്കൊല്ലലുമായി സിപിഎം ഇപ്പോഴും മുന്നോട്ടുപോകുന്നത്. ഇക്കാര്യത്തിൽ ബിജെപിയും ഒട്ടും ഭേദമല്ല. അടിക്കു തിരിച്ചടി, തിരിച്ചടിക്ക് അടി, വീണ്ടും തിരിച്ചടി.. ഇതാണ് കണ്ണൂരിലെ ലൈൻ. എന്നാൽ ഭരിക്കുന്ന പാർട്ടി എന്ന നിലയിൽ ക്രമസമാധാനം നിലനിർത്താൻ തങ്ങൾക്കു ബാധ്യത ഉണ്ടെന്ന കാര്യം പാടേ മറന്ന മട്ടിലാണ് സിപിഎം നീങ്ങുന്നത്. ഗവർണർ തങ്ങളുടെ കാര്യസ്ഥനാണെന്ന മട്ടിൽ ബിജെപി നേതാക്കൾ നടത്തിയ ചില പ്രസ്താവനകൾ മാത്രമാണ് തൽക്കാലത്തേങ്കിലും മുഖം രക്ഷിക്കാൻ സിപിഎമ്മിന് അവസരം നൽകിയത്. എന്നാൽ ഇപ്പോഴത്തെ സമീപനം തുടരാനാണ് ഇനിയുള്ള കാലവും സിപിഎം തീരുമാനിക്കുന്നതെങ്കിൽ ത്രിപുര എന്ന ചുവപ്പുതുരുത്തുമാത്രം അവശേഷിക്കുന്ന കാലം അകലെയല്ല എന്നുമാത്രം പറയേണ്ടിവരും.

മേമ്പൊടി

മാർവാടിയെ കച്ചവടം പഠിപ്പിക്കണോ? ബിജെപിക്ക് 187 വോട്ട് മാത്രം കിട്ടിയ ലക്ഷദ്വീപിലേക്ക് ദേശീയ അധ്യക്ഷൻ അമിത് ഷാ പോകുന്നു എന്നു കേട്ടപ്പോൾ പലരും ചിരിച്ചു. വേറേ പണിയൊന്നുമില്ലേ എന്ന ഭാവം. എന്നാൽ സംഭവിച്ചതോ? കൊട്ടും പാട്ടുമായി സ്വീകരണം. സ്വീകരിക്കാൻ മുൻപന്തിയിൽ നിലവിലെ എൻസിപി എംപിയും പിതാവും. ദ്വീപുകാർക്ക് ഷായുടെ വികസന വാഗ്ദാനങ്ങൾ. ഇപ്പോൾ കേൾക്കുന്നത് ദ്വീപിലെ എംപി ഉൾപ്പെടെയുള്ള എൻസിപി നേതൃത്വം അപ്പാടെ ബിജെപിയിലേക്ക് ചേക്കേറുന്നുവെന്നാണ്. കച്ചവടത്തിലെ ടേംസ് ആൻഡ് കണ്ടിഷൻസ്?. അതു മാത്രം ചോദിക്കരുത്. നോട്ട് നിരോധനത്തിലെ രഹസ്യം പോലും ഇനിയും വെളിപ്പെടുത്തിയിട്ടില്ല. പിന്നാ ഈ ചീളുകേസ്.

## ഉപകാരസ്മരണ



**ഒരു വിശ്വാസി**



ഫാ. മാത്യു ചാർത്താക്കുഴിയിൽ

# പ്രകൃതിസംരക്ഷണവും ഭൂപരിപാലവും സഭാവീക്ഷണത്തിൽ

**ആമുഖം**

ജീവിക്കുവാനുള്ള അവകാശം ഓരോ മനുഷ്യന്റെയും ജന്മസിദ്ധമായ മൗലിക അവകാശമാണ്. അതുപോലെ തന്നെ ഭൂമിയിലുള്ള സർവ്വസൃഷ്ടവസ്തുക്കൾക്കും അതായിരിക്കുന്ന അവസ്ഥയിൽ നിലനിൽക്കാനുള്ള സ്വാതന്ത്ര്യവുമുണ്ട്. പ്രകൃതിയിൽ തന്നെ ദൈവം ഏർപ്പെടുത്തിയിരിക്കുന്ന നൈസർഗ്ഗിക നിയമങ്ങളെ അനുസരിക്കാനും ബഹുമാനിക്കാനും മറ്റെല്ലാ ജീവജാലങ്ങളെക്കാൾ കൂടുതലായി ആത്മാവും, മനസ്സും, ശരീരവും ഉള്ള മനുഷ്യനു സാധിക്കണം. കാരണം മനുഷ്യനു സൗഭാഗ്യത്തോടെ ഭൂമിയിൽ ജീവിക്കുവാനുള്ള പരിസ്ഥിതി ദൈവം ദാനമായി സൃഷ്ടിച്ച് നൽകിയിരിക്കുന്നതാണ്. എന്നാൽ അടുത്ത കാലത്തായി ദൈവനിർമ്മിതമായ ഈ പരിസ്ഥിതിക്ക് മനുഷ്യന്റെ പ്രവർത്തികളാൽ നാശം സംഭവിച്ചുകൊണ്ടിരിക്കുന്നു. വൈവിധ്യങ്ങൾ നിറഞ്ഞ ജീവജാലസമ്പന്നമായ ഭൂപ്രകൃതിയിൽ വലിയ മാറ്റങ്ങൾ സംഭവിക്കുന്നത് മനുഷ്യകുലത്തിന്റെ ഭാവിയെ മാത്രമല്ല, ഭൂമിയിലുള്ള സകലത്തിനെയും ദോഷകരമായി ബാധിക്കുന്നതാണ്.

കഴിഞ്ഞ ഏതാനും പതിറ്റാണ്ടുകളായി സഭാപ്രബോധനങ്ങളിൽ വലിയ സ്ഥാനം പിടിച്ച വിഷയമാണ് പരിസ്ഥിതി സംരക്ഷണം. "അങ്ങേയ്ക്ക് സ്തുതി" (*Laudato Si*) എന്ന പേരിൽ സഭാ ചരിത്രത്തിൽ തന്നെ ഇതംപ്രഥമായി ഈ വിഷയത്തിൽ ഒരു ചാക്രികലേഖനം ഫ്രാൻസിസ് മാർപാപ്പാ പുറപ്പെടുവിക്കുകയുണ്ടായി. കത്തോലിക്കാസഭക്ക് പരിസ്ഥിതിയുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ വ്യക്തമായ കാഴ്ചപ്പാടുകളും പ്രബോധനങ്ങളുമുണ്ട്. സഭയുടെ പ്രകൃതിസംരക്ഷണവുമായി ബന്ധപ്പെട്ട പഠിപ്പിക്കലുകളുടെ ഒരു ദൈവശാസ്ത്ര വിശകലനവും സംഗ്രഹങ്ങളുമാണ് ഈ ലേഖനത്തിന്റെ ഉള്ളടക്കം.

**മനുഷ്യസൃഷ്ടിയും പ്രകൃതിസംരക്ഷണവും**

സഭയുടെ പാരിസ്ഥിതിക പ്രബോധനങ്ങളുടെയെല്ലാം അടിസ്ഥാനം വി. ഗ്രന്ഥമാണ്. ദൈവത്തെ സകലത്തിന്റെയും സൃഷ്ടാവായി ഉൽപ്പത്തി പുസ്തകത്തിൽ അവതരിപ്പിച്ചിരിക്കുന്നു. അതുകൊണ്ട് സൃഷ്ടിയുടെ സംരക്ഷണം മനുഷ്യന്റെ ദൈവീകവും. മതപരവുമായ കർത്തവ്യമായിരിക്കുന്നു. നമ്മെ സംബന്ധിച്ച് ഇതൊരു സാമൂഹിക, രാഷ്ട്രീയ പ്രശ്നം എന്നതിലുപരി ദൈവം ഭരമേൽപ്പിച്ചിരിക്കുന്ന ധാർമ്മികമായ ഉത്തരവാദിത്വമാണ്. എല്ലാ ജീവജാലങ്ങളെയും സൃഷ്ടിച്ചതിന് ശേഷം ദൈവം അത് നന്നായിരിക്കുന്നുവെന്ന് പറയുന്നു. ദൈവത്തിനു സകല സൃഷ്ടവസ്തുക്കളോടും അതിന്റെ സൃഷ്ടാവ് എന്ന നിലയിൽ ബന്ധമുണ്ട്. മനുഷ്യനെ സൃഷ്ടിയുടെ മകുടമായി സൃഷ്ടിച്ചതിന്റെ കാരണം അവയുടെ സംരക്ഷണത്തിന് വേണ്ടി കൂടിയാണ്. ദൈവത്തോടുള്ള ബന്ധം ശരിയാവണമെങ്കിൽ സൃഷ്ടിജാലങ്ങളോടുമുള്ള നമ്മുടെ ബന്ധം ശരിയായിരിക്കണം. പ്രകൃതിയോടുള്ള നമ്മുടെ ക്രിസ്തീയ ഉത്തരവാദിത്വം ദൈവസൃഷ്ടിയെകുറിച്ചുമുള്ള ശരിയായ അവബോധത്തിൽ നിന്നും വരുന്നതാണ്.

മനുഷ്യനെ സൃഷ്ടിയുടെ മകുടമായി അവതരിപ്പിക്കുമ്പോഴും അവന്റെ സൃഷ്ടിയും ദൈവത്തിന്റെ മറ്റൊരു സൃഷ്ടവസ്തുവായ മണ്ണിൽ നിന്നും തന്നെയാണ്. "ദൈവമായ കർത്താവ് ഭൂമിയിലെ പൂഴികൊണ്ട് മനഷ്യനെ രൂപപ്പെടുത്തുകയും ജീവന്റെ ശ്വാസം അവന്റെ നാസാരന്ധ്രങ്ങളിലേക്ക് നിശ്വസിക്കുകയും ചെയ്തു. അങ്ങനെ മനുഷ്യൻ ജീവനുള്ളവനായിതീർന്നു" (ഉൽപ്പത്തി 2:7). ആദം ഭൂമിയിലെ പൂഴിയിൽ നിന്നും നിർമ്മിക്കപ്പെട്ടവനാണ്. അതിനാൽ തന്റെ സ്വന്തം ശരീരം സംരക്ഷിക്കുന്നതുപോലെ തന്നെ ഭൂമിയെ സംരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം

മനുഷ്യനുണ്ട്. അതുപോലെതന്നെ ഭൂമിക്ക് ദൈവം നൽകിയ എല്ലാ അനുഗ്രഹങ്ങളും മനുഷ്യനുമായി പങ്കുവെക്കുന്നതിന് തയ്യാറായതുകൊണ്ടാണ് അവനിവിടെ സൗഭാഗ്യത്തോടെ കഴിയുന്നത്.

സൃഷ്ടിക്കുശേഷം ദൈവം "നന്നായിരിക്കുന്നു" എന്ന് പറഞ്ഞ ജീവജാലങ്ങളെ മോശമാക്കാൻ മനുഷ്യന് എന്താണ് അധികാരം? വെളിച്ചം, വായു. ജലം, തുടങ്ങിയ എണ്ണമറ്റ അനുഗ്രഹങ്ങൾ ഭൂമിയിൽ നിന്നുമാണ് മനുഷ്യൻ അനുഭവിക്കുന്നത്. സങ്കീർത്തനത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "കർത്താവേ, അങ്ങയുടെ സൃഷ്ടികൾ എത്ര വൈവിധ്യപൂർണ്ണങ്ങളാണ്. ജ്ഞാനത്താൽ അങ്ങ് അവയെ നിർമ്മിച്ചു. ഭൂമി അങ്ങയുടെ സൃഷ്ടികളാൽനിറഞ്ഞിരിക്കുന്നു" (സങ്കീർത്തനം 104:24).

മനുഷ്യന് മാത്രമല്ല, ഭൂമിയിലുള്ള സകലത്തിനും അതിന്റേതായ അവകാശങ്ങളുണ്ട്. പക്ഷികളുടെയും മൃഗങ്ങളുടെയും മറ്റ് സൃഷ്ടവസ്തുക്കളുടെയും അവകാശങ്ങൾക്ക് ചെവി കൊടുക്കുന്നത് ദൈവഹിതത്തിന്റെ ഭാഗമാണ്. ഏദൻ തോട്ടത്തിൽ "കൃഷി ചെയ്യുവാനും സംരക്ഷിക്കുവാനുമാണ് ദൈവമായ കർത്താവ് മനുഷ്യനെ അവിടെയാക്കിയത്" (ഉൽപ്പത്തി 2:15). ഭൂമിക്കും അതിലെ ജീവജാലങ്ങൾക്കും അതിന്റെ ദൈവദത്തമായ ലക്ഷ്യം സാധിച്ചെടുക്കുന്നതിന് മനുഷ്യന്റെ സഹായം ആവശ്യമാണ്. അതുകൊണ്ട് തന്നെയാണ് ദൈവം തന്റെ സാദൃശ്യത്തിൽ മനുഷ്യനെ സൃഷ്ടിക്കുവാൻ തീരുമാനിച്ചത്.




## പ്രകൃതി ചൂഷണം അസമാധാനത്തിന്റെ കാരണം

ഇന്നത്തെ രീതിയിലുള്ള പ്രകൃതിയെകുറിച്ചുള്ള ആകുലതകൾ 19-ാം നൂറ്റാണ്ടുമുതൽ തുടങ്ങിയതാണ്. മനുഷ്യൻ തന്റെ ആവശ്യങ്ങൾക്കുവേണ്ടി പ്രകൃതിയെ അനിയന്ത്രിതമായി ചൂഷണം ചെയ്യുകയും അത് പ്രകൃതി ഘടനയിൽ മാറ്റം വരുത്താനും തുടങ്ങി. 1990-ലെ തന്റെ ലോകസമാധാനദിന സന്ദേശത്തിൽ ജോൺ പോൾ 2-ാമൻ മാർപാപ്പാ പ്രകൃതിയുടെ ദുരുപയോഗം ലോകത്തിൽ അസമാധാനത്തിനു കാരണമായിരിക്കുന്നുവെന്ന് പറയുന്നു. ''ലോകത്തിലെ അസാമാധാനത്തിനു കാരണം ആയുധമത്സരം മാത്രമല്ല, പ്രകൃതിയോടുള്ള മനുഷ്യന്റെ സ്നേഹം കുറയുന്നതും പ്രകൃതി വിഭവങ്ങളുടെ അനിയന്ത്രിതമായ ചൂഷണവും, അതിനോടനുബന്ധിച്ച കാര്യങ്ങളുമാണ്". ഏകദേശം 20 വർഷങ്ങൾക്ക് ശേഷം 2010-ൽ ബനഡിക്ട് 16-ാമൻ മാർപാപ്പാ നൽകിയ ലോകസമാധാന സന്ദേശത്തിലും ഈ വിഷയത്തെ കുറിച്ച് സംസാരിക്കുന്നു. "ഉദാസീനതകൊണ്ടും ദുരുപയോഗം കൊണ്ടും ദൈവം മനുഷ്യനു നൽകിയ ഭൂമിയെയും പ്രകൃതി വിഭവങ്ങളെയും നശിപ്പിക്കുന്നതിനു പകരം ദൈവത്തിന്റെ സ്നേഹം പ്രകൃതിയിൽ പ്രതിഫലിപ്പിക്കുന്ന രീതിയിൽ മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ഉടമ്പടിയെ പരിപാലിക്കണം".

## സൃഷ്ടിയിലെ സ്വാഭാവിക ക്രമീകരണം

ഭൂമിയിൽ ഏല്ലാറ്റിനും സഹജമായ ഒരു ക്രമം ദൈവം സൃഷ്ടിച്ചിട്ടുണ്ട്. സൃഷ്ട പ്രപഞ്ചം ദൈവത്തിന്റെ സ്നേഹത്തിന്റെ പ്രതിഫലനമാണ്. ഈ ക്രമീകരണം ബുദ്ധിപരമായി മനലസ്സിലാക്കുവാൻ മനുഷ്യനു മാത്രമേ സാധിക്കൂ. 1999-ൽ പോളണ്ടിലെ ഡെമോസ്കിൽ വച്ചുനടത്തിയ പ്രസംഗത്തിൽ ജോൺ പോൾ 2-ാമൻ മാർപാപ്പാ ഈ ആശയം വിശദീകരിക്കുന്നു. "പ്രകൃതിയിൽ ദൈവം എഴുതിചേർത്തിരിക്കുന്ന നിയമം മനുഷ്യന്റെ സ്വാഭാവിക ബുദ്ധി ഉപയോഗിച്ച് മനസ്സിലാക്കി, ദൈവീക പദ്ധതികളെ മനുഷ്യനന്മക്കായി ഉപയോഗിക്കണം". ഇതിന് കോട്ടം വരുത്തുന്ന ഏതു പദ്ധതിയും മനുഷ്യന്റെ നാശത്തിനു കാരണമായിത്തീരുന്നു. ബനഡിക്ട് പതിനാറാമൻ മാർപാപ്പാ 2009-ൽ പ്രസിദ്ധീകരിച്ച തന്റെ മൂന്നാമത്തെ ചാക്രികകലേഖനത്തിൽ *(Caritas in veritate)* പരിണാമതത്വങ്ങളിൽ മാത്രം അടിസ്ഥാനപെടുത്തിയ ചിത്ത സ്വാതന്ത്ര്യ നിഷേധവാദം പോലെയുള്ള തത്വങ്ങൾ നമ്മുടെ ഉത്തരവാദിത്വബോധത്തെ ഇല്ലാതാക്കും എന്നു വാദിക്കുന്നു. "ഒരു വിശ്വാസി, പ്രകൃതിയിൽ ഇടപ്പെടുന്ന ദൈവത്തിന്റെ സൃഷ്ടിപരമായ പ്രവർത്തനത്തെ തിരിച്ചറിയുകയും സൃഷ്ടിയിലുള്ള സഹജവാസനകളെ അതിയായി ബഹുമാനിക്കുകയും ചെയ്യും".

## മനുഷ്യജീവിതവും പരിസ്ഥിതി ശാസ്ത്രവും

ജീവജാലങ്ങളുടെ ബന്ധങ്ങളിലടിസ്ഥാനപ്പെടുത്തിയാണ് പരിസ്ഥിതി ഉണ്ടാവുന്നത്. മനുഷ്യജീവനു വില കല്പിക്കാത്ത അവസ്ഥയിൽ മറ്റ് ജീവജാലങ്ങളോടുള്ള ബഹുമാനം കുറയുന്നതും സ്വാഭാവികമാണ്. അതുകൊണ്ട് നമുക്ക് ആദ്യമുണ്ടാവേണ്ടത് ഭ്രൂണാവസ്ഥ മുതൽ മരണം വരെയുള്ള മനുഷ്യന്റെ ജീവിതത്തെ ബഹുമാനിക്കുകയെന്നതാണ്. മുകളിൽ പറഞ്ഞ ചാക്രികലേഖനത്തിൽ *(Caritas in veritate)* ബനഡിക്ട് മാർപാപ്പാ ഇക്കാര്യവും എടുത്ത് പറയുന്നുണ്ട്. "പ്രകൃതിയുടെ നാശം മനുഷ്യന്റെ ജീവനോടുള്ള സമീപനത്തെ ആശ്രയിച്ചാണിരിക്കുന്നത്. മനുഷ്യൻ മനുഷ്യനെ ബഹുമാനിക്കുവാൻ പഠിക്കുമ്പോൾ പ്രകൃതിയെയും ബഹുമാനിക്കും. കാരണം മാനുഷിക പുണ്യങ്ങൾ പരസ്പരബന്ധത്തിലാണ് രൂപപ്പെടുന്നതും വളരുന്നതും. മനുഷ്യസമൂഹത്തിന്റെ ആരോഗ്യം പ്രകൃതിയുമായുള്ള നല്ല ബന്ധത്തിലടങ്ങിയിരിക്കുന്നു".

തന്റെ തന്നെയും മറ്റുമനുഷ്യരുടെയും ജീവന്റെ വില മനസിലാക്കുന്നവർക്കു മാത്രമേ ഭൂമിയിലുള്ള ജീവജാലങ്ങളെ ബഹുമാനത്തോടെ കാണാൻ സാധിക്കൂ. മനുഷ്യന്റെ ജീവനെ ബഹുമാനിക്കാത്തവൻ എങ്ങനെയാണ് മറ്റ് ജീവജാലങ്ങളെ സ്നേഹിക്കുന്നതും ബഹുമാനിക്കുന്നതും. 2011-ൽ തന്റെ ബ്രസീൽ സന്ദർശനവേളയിൽ അവിടുത്തെ മെത്രാന്മാരോട് സംസാരിച്ച വേളയിൽ ബനഡിക്ട് 16-ാമൻ മാർപാപ്പാ ഇപ്രകാരം പറഞ്ഞു. "ഗർഭധാരണം മുതൽ സ്വാഭാവിക മരണം വരെയുള്ള മനുഷ്യജീവനെ ബഹുമാനിക്കാതെ, ഒരു പുരുഷനും ഒരു സ്ത്രീയും ഉൾപ്പെടുന്ന വിവാഹബന്ധത്തിലുള്ള കുടുംബത്തെ ബഹുമാനി ക്കാതെ, സമൂഹത്തിലെ പാർശ്വവത്കരിക്കപ്പെട്ടവരെ ബഹുമാനിക്കാതെ, പ്രകൃതി ദുരന്തങ്ങളിലും മറ്റും എല്ലാം നഷ്ടപ്പെട്ടവരെ ബഹുമാനിക്കാതെ, നമുക്കെ ങ്ങനെയാണ് പ്രകൃതിയെ സംരക്ഷിക്കാനും ബഹുമാനി ക്കാനും കഴിയുക".

**പ്രകൃതി സംരക്ഷണം:**
**മനുഷ്യന്റെ ധാർമ്മിക ഉത്തരവാദിത്വം**

മനുഷ്യന്റെ പ്രകൃതിയിലുള്ള പ്രത്യേകസ്ഥാനം കൊണ്ട് പ്രകൃതി സംരക്ഷണം വെറും സാമ്പത്തികമോ, ശാസ്ത്രീയമോ, സാങ്കേതികമോ ആയ കാര്യം മാത്രമല്ല. ഇതൊരു ധാർമ്മിക പ്രശ്നമാണ്. മനുഷ്യന്റെ ഭോഗപരതയും (consumenism), അതിനുശേഷം എല്ലാത്തി നെയും ഉപേക്ഷിക്കുകയും ചെയ്യുന്ന മനോഭാവം ഒരു സാമ്പത്തിക മനോഭാവത്തോടെ മാത്രം കാര്യങ്ങളെ കാണുന്നതുകൊണ്ടാണ്. തത്കാലത്തെ കാര്യം സാധിക്കുകയെന്ന ചിന്തമാറ്റി പ്രകൃതിയോടുള്ള ധാർമ്മികമായ ഉത്തരവാദിത്വം നിറവേറ്റാൻ നാം തയ്യാറാവണം. ജോൺ പോൾ 2-ാമൻ മാർപാപ്പാ "സാമൂഹികബന്ധം" (*Solicitudo rei socialis*) എന്ന പേരിൽ 1987-ൽ എഴുതിയ ചാക്രികലേഖനത്തിൽ സൃഷ്ടാവായ ദൈവം "ജീവന്റെ വൃക്ഷത്തിൽ നിന്നും ഭക്ഷിക്കരുത്" എന്ന ഒരു നിയമം ഏർപ്പെടുത്തിയതിന്റെ ആന്തരീ കാർത്ഥം വെളിപ്പെടുത്തുന്നു. "ഈ ലോകത്തിൽ നമ്മൾ ജീവശാസ്ത്രനിയമങ്ങൾക്കു മാത്രമല്ല, ധാർമ്മിക നിയമങ്ങൾക്കും കീഴ്പ്പെട്ടവരാണ്. അതു തെറ്റിച്ചാൽ ശിക്ഷിക്കപ്പെടുകയില്ലെന്ന രീതിയിൽ ജിവിക്കരുത്". ഇക്കാര്യങ്ങളെകുറിച്ച് ശരിയായ അവബോധം ഉണ്ടാകത്തക്ക പരിശീലനവും ആവശ്യമാണ്.

**പാവങ്ങളോടുള്ള ഐക്യദാർഢ്യം**

എല്ലാ പഠനങ്ങളും വിരൽ ചൂണ്ടുന്നത് മനുഷ്യന്റെ അത്യാർത്തിയാണ് പ്രധാന പ്രശ്നം എന്നതാണ്. വ്യവസായിക രാജ്യങ്ങൾ പ്രകൃതി വിഭവങ്ങൾ അനിയന്ത്രിതമായി ചൂഷണം ചെയ്യുന്നത് ഭൂമിയെ നശിപ്പിക്കുന്നു. മനുഷ്യന്റെ ഇന്നത്തെ ജീവിതരീതിയിൽ മാറ്റം വരുത്തിയേ മതിയാകൂ. ലോകത്തിന്റെ സമ്പത്ത് സമ്പന്നർ ചൂഷണം ചെയ്യുമ്പോൾ പാവപ്പെട്ടവർ കൂടുതൽ സഹിക്കേണ്ടി വരുന്നു. അതുകൊണ്ട് നമ്മൾ പറയുന്ന സാമൂഹിക നീതിയുടെ ഭാഗമാകണം പ്രകൃതിസംരക്ഷണത്തിൽ പാവപ്പെട്ടവരോടും




വരുവാനിരിക്കുന്ന തലമുറയോടുമുള്ള കരുതൽ. ജോൺ പോൾ 2-ാമൻ മാർപാപ്പാ 1990 -ലെ തന്റെ ലോകസമാധാന സന്ദേശത്തിൽ പറയുന്നു "ശരിയായ സന്തുലിവാതസ്ഥ പ്രകൃതിയിൽ സംജാതമാകമമെങ്കിൽ ദാരിദ്ര്യത്തിന്റെ ലോകത്തിലുള്ള ഘടനാപരമായ അവസ്ഥകളെ അഭിമുഖീകരിച്ചെങ്കിൽ മാത്രമേ സാധിക്കൂ". പാവപ്പെട്ടവന്റെ ദാരിദ്ര്യം മാറ്റുന്നതിനും പ്രകൃതി വിഭവങ്ങൾ ശരിയായി കൈകാര്യം ചെയ്യുന്നതിലൂടെയെ സാധിക്കൂ എന്നാണ് സഭ പഠിപ്പി ക്കുന്നത്.

**"അങ്ങേക്ക് സ്തുതി" - പരിസ്ഥിതി**
**സംരക്ഷണത്തിന്റെ മാഗ്നാ കാർട്ടാ**

സഭാ ചരിത്രത്തിൽ ആദ്യമായിട്ടാണ് ഒരു മാർപാപ്പാ പരിസ്ഥിതി സംബന്ധമായ വിഷയം കേന്ദ്രീകരിച്ച് ഒരു ചാക്രികലേഖനം എഴുതുന്നത്. ഫ്രാൻസിസ് മാർപാപ്പായുടെ "അങ്ങേക്ക് സ്തുതി" (*Laudato Si*) വളരെയധികം പഠനവിഷയമായ ഒരു പ്രബോധന രേഖയാണ്. സാധാരണയിൽ നിന്നും വിഭിന്നമായി ലോകത്തിലുള്ള എല്ലാ മനുഷ്യരെയും അഭിസംബോധന ചെയ്തുകൊണ്ട് നടത്തിയിരിക്കുന്ന ഈ കൃതി സഭക്ക് ഈ വിഷയത്തിനുള്ള ധാർമ്മിക ഉത്തരവാദിത്വം വെളിവാക്കുന്നു.

ഇന്നത്തെ പാരിസ്ഥിതിക പ്രശ്നങ്ങളുടെ അടിസ്ഥാ നമായി ഫ്രാൻസിസ് മാർപാപ്പാ കാണുന്നത് മനുഷ്യൻ പ്രപഞ്ചത്തിന്റെ സൃഷ്ടാവായി ദൈവത്തെ കാണുന്നി ല്ലായെന്നതാണ്. തന്നെത്തന്നെ സൃഷ്ടിയുടെ അധി പനായി കണ്ട് സൃഷ്ടപ്രപഞ്ചത്തെ മനുഷ്യന്റെ ആധിപത്യത്തിനു കീഴിൽ ആക്കി ചൂഷണം ചെയ്യുന്ന പ്രവർത്തിയെ ദൈവത്തിന്റെ അധികാരത്തിലുള്ള കൈകടത്തലാണ്. മാർപാപ്പാ എഴുതുന്നു: "കഴിഞ്ഞ രണ്ട് പതിറ്റാണ്ടായി നമ്മുടെ പൊതുഭവനത്തെ (ഭൂമിയെ) മുറിവേൽപ്പിക്കുകയും നശിപ്പിക്കുകയും ചെയ്തതു പോലെ മുൻപെങ്ങുമുണ്ടായിട്ടില്ല. അതിനാൽ നമുക്ക് യാതൊന്നും സംഭവിക്കാനില്ലായെന്ന് നടിച്ചുകൊണ്ട് പ്രധാനപ്പെട്ട ഈ വിഷയം മറന്നുകളയാൻ സാധിക്കില്ല". ഇത് പ്രകൃതിയുടെ കരച്ചിലും പാവപ്പെട്ടവന്റെ കരച്ചിലുമാണ്.

എല്ലാ ജീവജാലങ്ങളുടെയും പൊതുഭവനമായ ഭൂമിയുടെ സംരക്ഷണം നമ്മുടെ ആദ്ധ്യാത്മികതയുടെ ഭാഗമാക്കാൻ ഫ്രാൻസിസ് മാർപാപ്പാ ആഹ്വാനം ചെയ്യുന്നു. അതിന്റെ അനന്തരഫലമായി പ്രകൃതിയെ നശിപ്പിക്കുന്നത് കുമ്പസാരത്തിൽ ഏറ്റുപറയേണ്ട പാപമായി മാറുന്നു.

**ചില പ്രായോഗിക ചിന്തകൾ**

പ്രകൃതിയുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ പരിഹരിക്കുന്നതിനു എളുപ്പം മാർഗ്ഗങ്ങൾ ഒന്നുമില്ല. എന്നാൽ സാധ്യമായതെല്ലാം എളുപ്പത്തിൽ നടപ്പിലാക്കണമെന്ന് സഭ ആഗ്രഹിക്കുന്നു.

1. എല്ലാ രാജ്യങ്ങളും കൂട്ടായി പരിശ്രമിക്കുകയും പൊതുവായ നിയമങ്ങൾ ഉണ്ടാക്കുകയും വേണം.
2. ആഗോളസംഘടനകളും, തൊഴിൽ ദാതാക്കളും ഈ കാര്യത്തിൽ മുൻകൈയെടുക്കണം.
3. സമ്പന്ന രാജ്യങ്ങൾ ഇക്കാര്യങ്ങൾക്ക് ആവശ്യമായി വരുന്ന സാമ്പത്തിക ചെലവുകൾ വഹിക്കുവാൻ താത്പര്യം കാണിക്കണം.
4. ജനങ്ങളിൽ ഇക്കാര്യങ്ങളെകുറിച്ച് അവബോധം സൃഷ്ടിക്കുന്ന പദ്ധതികൾ ആവിഷ്കരിക്കണം. പ്രകൃതി വിഭവങ്ങൾ ശ്രദ്ധയോടും അത്യാവശ്യത്തിനും മാത്രം ഉപയോഗിക്കണം.
5. സാങ്കേതിക വിദ്യകൾ കൈമാറി ജീവിതനിലവാരം ഉയർത്തുകയും ദുരന്തക്കെടുതികൾ കുറക്കുകയും ചെയ്യണം.
6. ജലത്തിന്റെയും, മറ്റു പ്രകൃതിദത്തമായ വിഭവങ്ങളുടെയും ഉപയോഗം ഉത്തരവാദിത്തത്തോടെ കൈകാര്യം ചെയ്യാൻ പ്രേരിപ്പിക്കുക.
7. സോളാർ വൈദ്യുതി പോലെയുള്ള പദ്ധതികൾ വൻതോതിൽ ലഭിക്കുന്നതിനുള്ള പദ്ധതികൾ ആവിഷ്കരിക്കുകക.
8. മരങ്ങൾ വച്ചുപിടിപ്പിക്കുകയും, അത്തരത്തിലുള്ള അവബോധം സൃഷ്ടിക്കുകയും ചെയ്യുന്ന പരിപാടികൾ ആവിഷ്കരിക്കുക.

**ഉപസംഹാരം**

ദൈവം സൃഷ്ടിച്ച് ഭംഗിയായി പരിപാലിക്കാൻ മനുഷ്യകുലത്തെ ഏല്പിച്ചതാണ് ഈ ഭൂമി. അതുകൊണ്ട് ഈ പ്രകൃതി ദൈവത്തിന്റെ നന്മയുടെയും മനുഷ്യനോടുള്ള സ്നേഹത്തിന്റെയും പ്രതിഫലനമായിട്ടു കാണാൻ സാധിക്കണം. ഒരു പരിധിവരെ ഈ ഭൂമിയുടെ ഭാവി മനുഷ്യകരങ്ങളിലാണ്. പ്രകൃതിയുടെ സംരക്ഷണം, വംശനാശം നേരിടുന്ന ജീവികളുടെ സംരക്ഷണം, പാവങ്ങളുടെ നിലനിൽപ് ഇവയെല്ലാം



മനുഷ്യന്റെ തീരുമാനത്തെ ആശ്രയിച്ചാണിരിക്കുന്നത്. നാം ശ്വസിക്കുന്ന വായുവും, കുടിക്കുന്ന ജലവും, കൃഷി ചെയ്യുന്ന ഭൂമിയിലും, വളരെ നാളത്തെ പരിശ്രമത്തിലൂടെ മാത്രമേ ഇന്ന് നേരിടുന്ന നാശത്തിൽ നിന്നും രക്ഷിച്ചെടുക്കാൻ സാധിക്കൂ. ഓസോൺ പാളിയിലുള്ള വിള്ളലും, കാർബൺ-ഹരിതഗൃഹവാതകങ്ങളും, ആഗോളാതാപനവും നേരിടുന്നതിന് കൂട്ടായ പരിശ്രമങ്ങൾ അനിവാര്യമാണ്.

മനുഷ്യകുലം ഇന്ന് വലിയ മാറ്റത്തിന്റെ നാൽക്കവലയിൽ നിൽക്കുമ്പോൾ ശരിയായ വഴികൾ തെരഞ്ഞെടുക്കാൻ കഴിയുന്ന നേതൃത്വം നമുക്കുണ്ടാവണം. "കാലത്തിന്റെ അടയാളങ്ങൾ" വിവേചിച്ചറിഞ്ഞ് ഉത്തരവാദിത്വത്തോടെ, ദൈവത്തോടു ചേർന്നു പ്രവർത്തിക്കുവാൻ നമുക്ക് കഴിയണം. ദൈവത്തോടും, സഹോദരങ്ങളോടും, പ്രകൃതിയോടുമുള്ള നമ്മുടെ ബന്ധം ദൃഢമാക്കിക്കൊണ്ട് "ജീവന്റെ സംസ്കാരത്തെ" വളർത്തുന്നവരായി സഭാസന്താനങ്ങൾ മാറണം. പ്രകൃതിക്കും മനുഷ്യനും ഒരുമിച്ച് ഇവിടെ നിലനിൽക്കണമെങ്കിൽ മാനസാന്തരത്തിന്റെയും, നിശ്ചയദാർഢ്യത്തിന്റെയും മനോഭാവത്തോടെ പ്രകൃതി പരിപാലനം ഗൗരവത്തോടെ നാം സമീപിച്ചു, ഈ ഭൂമിയിൽ ദൈവപദ്ധതി നടത്തുന്നവരായിത്തീരണം.




# കർത്താവിന്റെ മഹാജൂബിലിയ്ക്കു വഴിയൊരുക്കാൻ പുതിയ ജറുസലേമിലേക്കൊരു തീർത്ഥയാത്ര മിസ്റ്റിക്കൽ ധ്യാന-പഠന പാതയിലൂടെ



**സിസ്റ്റർ നമിത. എസ്.ഐ.സി**

നാമെല്ലാവരും ഈ ഭൂമിയിൽ തീർത്ഥാടകരാണ്. സകല മനുഷ്യരും സൃഷ്ടപ്രപഞ്ചം മുഴുവനും ഉൾച്ചേരുന്ന ഒരു തീർത്ഥാടനത്തിലാണു നാം. പക്ഷേ നമ്മിൽ എത്രപേർക്കാണ് എങ്ങോട്ടാണ് നമ്മുടെ ഈ തീർത്ഥാടനമെന്നും അതിന്റെ പിന്നിലെ ദൈവനിശ്ചിത ലക്ഷ്യമെന്താണെന്നും ശരിയായ അവബോധമുള്ളത്? നാമെല്ലാവരും യാത്രയിലാണെന്നത് സത്യമാണ്, പക്ഷേ തീർത്ഥാടനത്തിലാണോ എന്നത് സംശയമാണ്! ജീവിതയാത്രയിൽ ചിലർ സാവകാശം നടന്നു നീങ്ങുകയും ചിലപ്പോൾ മടിച്ചു നില്ക്കുകയും, മന്ദോഷ്ണരായി ഇഴഞ്ഞുനീങ്ങുകയുമൊക്കെ ചെയ്യുന്നു. മറ്റു ചിലർ ഓട്ടത്തിലാണ്. നാടോടുമ്പോൾ നടുവേ ഓടണം അല്ലെങ്കിൽ നാം പിന്തള്ളപ്പെടും എന്ന ചിന്തയോടെ നെട്ടോട്ടം ഓടുന്നവരുമുണ്ട്! എന്തിനു പിന്നാലെയാണ് എന്റെ ഈ നെട്ടോട്ടം? ദൈവം നമ്മെ ഭരമേല്പിച്ചിട്ടുള്ള പ്രധാന കാര്യം എന്താണെന്ന് തിരിച്ചറിഞ്ഞ് അതു നിറവേറ്റുകയാണോ എന്റെ ഓട്ടത്തിനു പിന്നിലെ ലക്ഷ്യം? ജീവിതത്തിൽ യഥാർത്ഥ സമാധാനവും ആശ്വാസവും ആനന്ദവും പകരുന്ന മാർഗം കണ്ടെത്താൻ എനിക്കു സാധിച്ചിട്ടുണ്ടോ?

പൊതുവേ ഭൗതീക നേട്ടങ്ങൾക്കു പിന്നാലെയല്ലേ നമ്മുടെ നിരന്തരമായ ഓട്ടം! ആത്മീയ നേട്ടങ്ങൾക്കും, ദൈവസമ്പാദനത്തിനും, തീരുഹിതം പൂർത്തിയാക്കുന്നതിനും വേണ്ടി ഒരുചുവടുവയ്ക്കാനെങ്കിലും നാം പരിശ്രമിക്കാറുണ്ടോ? നാറാണത്തു ഭ്രാന്തൻ പറഞ്ഞതുപോലെ, എല്ലാവർക്കുമുണ്ടൊരു വട്ട്, എല്ലാവരും വട്ടുപിടിച്ചോടുകയാണ്. ചിലർ പെണ്ണിനു പിന്നാലെയും, പൊന്നിനു പിന്നാലെയും മണ്ണിനു പിന്നാലെയും ഓടുന്നു. ഞാൻ എന്റെ പൊന്നു തമ്പുരാന്റെ പിന്നാലെ വട്ടുപിടിച്ചോടുന്നു എന്നു പറയാൻ നമുക്കു സാധിക്കുമോ? ഇഹലോകജീവിതത്തിൽ ധ്യാനാത്മകമായി ദൈവഐക്യപാതയിലൂടെ പൊന്നു തമ്പുരാന്റെ പിന്നാലെ വട്ടുപിടിച്ചോടുന്ന കുറേപ്പേർ ഒരുമിച്ചു ചേർന്നാൽ സ്വന്തം വ്യക്തിജീവിതത്തിനും ലോകത്തിനു മുഴുവനും വലിയ അനുഗ്രഹമാകും. നമ്മുടെ കർത്താവിന്റെ പരസ്യജീവിതത്തിന്റെയും പെസഹാരഹസ്യങ്ങളുടെയും മഹാജൂബിലിക്കു വഴിയൊരുക്കുന്നതിനായി ഇപ്രകാരം ദൈവഐക്യപാതയിലൂടെ പൊന്നു തമ്പുരാന്റെ പിന്നാലെ വട്ടുപിടിച്ചോടുകയും ഈ അനുഗ്രഹകരവും ആനന്ദപൂർണവുമായ വട്ട് അനേകരിലേക്ക് വ്യാപിപ്പിക്കുകയും ചെയ്തുകൊണ്ട് പുതിയ ജറുസലേമിലേക്കൊരു തീർത്ഥാടനം നമുക്കാരംഭിക്കാം! അതിനായി നമുക്കണിചേരാം!

മനുഷ്യജീവിതത്തിന്റെ ദൈവനിശ്ചിത ലക്ഷ്യമായ പുതിയ ജറുസലേമിലേക്കും, മനുഷ്യന്റെ യഥാർത്ഥ സൗഭാഗ്യത്തിലേക്കും വെളിച്ചം വീശിക്കൊണ്ട് അവന്റെ യഥാർത്ഥ വിളിയും ദൗത്യത്തെക്കുറിച്ചുള്ള അവബോധം നല്കി, അവന്റെ ശാശ്വത സൗഭാഗ്യത്തിലേക്കുള്ള വഴി കാട്ടുകയാണ് "പുതിയ ജറുസലേമിലേയ്ക്കൊരു തീർത്ഥയാത്ര: മിസ്റ്റിക്കൽ ധ്യാന-പഠന പാതയിലൂടെ" എന്ന പരമ്പരയിലൂടെ. ജഡികതാല്പര്യങ്ങളുടെയും



ഭൗതീകനേട്ടങ്ങളുടെയും പിന്നാലെ ഓടാതെ, തീർത്ഥാടക സമൂഹത്തിന്റെ ദൈവനിശ്ചിത ലക്ഷ്യമായ "പുതിയ ജറുസലേം" മുന്നിൽ കണ്ടുകൊണ്ടാണ് നാം മുന്നേറേണ്ടത്. ഈ ദൈവനിശ്ചിത ലക്ഷ്യത്തിലേയ്ക്കുള്ള ഒരു തീർത്ഥാടനമാക്കി ജീവിതത്തെ ചിട്ടപ്പെടുത്താൻ ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്യാൻ താല്പര്യമുള്ള കുറച്ചുപേരെങ്കിലും ഒരുമിച്ചുചേർന്ന് നമ്മുടെ കർത്താവിന്റെ പെസഹാരഹസ്യങ്ങളുടെ മഹാജൂബിലിക്കു വഴിയൊരുക്കണം. ഇതാണ് ഈ ധ്യാന-പഠന പരമ്പരയുടെ പ്രധാന ലക്ഷ്യം.

നമ്മുടെ കർത്താവിന്റെ മഹാജൂബിലിക്ക് വഴിയൊരുക്കാൻ തിരുസഭയാകുന്ന വാഹനത്തിൽ ത്രീയേക ദൈവത്തോടൊത്ത് സഭാവത്സരമാകുന്ന വഴിയിലൂടെ ത്രീയേകദൈവത്തോടൊത്താണ് നമ്മുടെ തീർത്ഥയാത്ര മുന്നേറുന്നത്. ദൈവ വചനവും കർത്താവിന്റെ തിരുശരീരരക്തങ്ങളുമാണ് നമ്മുടെ യാത്രാഭക്ഷണം. നിരന്തര തിരുവചന ധ്യാനത്തിലൂടെ വചന വെളിച്ചത്താൽ പ്രകാശിതരായി വിശ്വാസ വെളിച്ചത്താൽ പ്രശോഭിതരായി നാം മുന്നേറണം. ഇതിന് സ്വയം ഒരുങ്ങുകയും മറ്റുള്ളവരെ ഒരുക്കി തീർത്ഥാടക സമൂഹത്തിൽ ചേർക്കാനും നാം നിരന്തരം പരിശ്രമിക്കണം. അപ്പോൾ വെളി 21: 1-5, 22-25 -ൽ പറയുന്നപോലെ സഭയാകുന്ന കർത്താവിന്റെ മണവാട്ടി (വിശുദ്ധ നഗരമായ ജറുസലേം) മണവാളനു വേണ്ടി അണിഞ്ഞൊരുങ്ങിയ മണവാട്ടിയെപ്പോലെ പുതിയ ജറുസലേം ആയി രൂപാന്തരപ്പെടും. സഭാഗാത്രത്തിലെ അവയവങ്ങളായ നാം ഓരോരുത്തരിലും ഈ രൂപാന്തരീകരണം സംഭവിച്ച് ത്രീയേകദൈവത്തിന്റെ സ്നേഹകൂട്ടായ്മയിൽ നാം ഒന്നായിത്തീരണം. യേശു മാത്രം കർത്താവെന്ന് എല്ലാ നാവുകളും ഏറ്റുപറയണം. എങ്കിൽമാത്രമേ പുതിയജറുസലേമിലേക്കുള്ള ഈ തീർത്ഥാടനം സഫലമാവുകയുള്ളു. ഇപ്രകാരം ജീവിച്ച് നമ്മുടെ കർത്താവിന്റെ മഹത്വപൂർണമായ പുനരാഗമനത്തിനും നാം വഴിയൊരുക്കണം.

**ആത്മീയതയുടെ നിത്യനവ വസന്തത്തിലേക്കു നയിക്കുന്ന ദൈവഐക്യ സാധന**

പിതാവിനാൽ ആകർഷിക്കപ്പെട്ട് പരിശുദ്ധാത്മാവിനാൽ നയിക്കപ്പെട്ട് പുത്രൻതമ്പുരാനോടൊത്തുള്ള, ഒരു ദൈവോന്മുഖ പ്രയാണമാണ് ആത്മീയ ജീവിതം. സ്നേഹത്തിന്റെ ഒരു സാഹസിക യാത്രയാണിതെന്നു പറയാം (adventurous journey of love), കാരണംനമുക്കജ്ഞാതമായ വഴികളായിരിക്കും മുന്നിൽ. നമുക്ക് നല്കപ്പെട്ടിരിക്കുന്ന പരിശുദ്ധാത്മാവിലൂടെ നമ്മുടെ ഹൃദയങ്ങളിലേക്കു ചൊരിയപ്പെട്ടിരിക്കുന്ന ദൈവസ്നേഹത്തിലൂടെ (റോമ 5:5) മാത്രമേ ഈ സാഹസികയാത്ര സാദ്ധ്യമാകൂ. പരിശുദ്ധാത്മാവിന്റെ കരങ്ങളിൽ അവിടുത്തെ പ്രവർത്തനങ്ങൾക്കായി നമ്മെത്തന്നെ പരിപൂർണമായി വിട്ടുകൊടുത്തുകൊണ്ടുള്ള ഒരു ജീവിതക്രമമാണ് ക്രിസ്തീയ അദ്ധ്യാത്മികതയിലടങ്ങിയിരിക്കുന്നത്. യേശു പരിശുദ്ധാത്മാവിനാൽ നിറഞ്ഞ് തന്റെ പരസ്യജീവിതം ആരംഭിക്കുകയും (ലൂക്കാ 4:1) പൂർത്തീകരിക്കുകയും ചെയ്തതുപോലെ നമ്മുടെ ജീവിതവും ദൈവാത്മനിറവിൽ അരൂപിയുടെ ചൈതന്യത്താൽ നയിക്കപ്പെടുന്നതാകണം. ഇത് ദൈവം മുൻകയ്യെടുത്ത് ദൈവാത്മാവിനാൽ നയിക്കപ്പെടുന്ന ഒരു ജീവിതശൈലിയാകയാൽ ക്രിസ്തീയ ആദ്ധ്യാത്മീകതയ്ക്ക് അടിസ്ഥാനപരമായും ഒരു മിസ്റ്റിക്കൽ സ്വഭാവമാണുള്ളത്. എങ്കിലും പൊതുവേ നോക്കിയാൽ ഇന്നു മനുഷ്യൻ ദൈവത്തിന്റെ വഴികളെ തിരിച്ചറിയാതെ സ്വന്തം പദ്ധതികളനുസരിച്ചാണ് സഞ്ചരിക്കുക. പരി. ത്രിത്വത്തിന്റെ സ്നേഹകൂട്ടായ്മയിൽ ഒന്നായിത്തീർന്ന് രക്ഷിക്കുക എന്ന സ്വർഗീയവേലയിൽ പങ്കാളികളാകാൻ വിളിക്കപ്പെട്ടവരാണു നാം. പിതാവിന്റെ ഇരു കരങ്ങൾ പിടിച്ച് വചനാധിഷ്ഠിതവവും പരി. കുർബാന കേന്ദ്രീകൃതവുമായ ഒരു മിസ്റ്റിക്കൽ പാതയിലൂടെയാണ് നാം മുന്നേറേണ്ടത്.

ദൈവതിരുഹിതത്തോട് പരിപൂർണമായി ഐക്യപ്പെട്ട് ത്രീയേകദൈവത്തിന്റെ സ്നേഹകൂട്ടായ്മയിലുള്ള ദൈവഐക്യജീവിതമാണ് മനുഷ്യന്റെ ഏറ്റവും വലിയ സൗഭാഗ്യം. അവന്റെ അന്തരാത്മാവിന്റെ ഏക അഭിലാഷവും ഇതുതന്നെയാണ്. മനുഷ്യരെല്ലാവരും തന്നോടുള്ള ഗാഢഐക്യത്തിൽ ജീവിക്കണമെന്നതാണ് ദൈവതിരുഹിതം. മനുഷ്യനെക്കുറിച്ചുള്ള ദൈവത്തിന്റെ സ്വപ്നവും അവന് ദൈവതിനുമനസു നിറവേറ്റുന്നതിനുള്ള ഉത്തമ മാർഗവും ദൈവഐക്യജീവിതം തന്നെയാണ്. മനുഷ്യൻ ശരീരവും ആത്മാവും അരൂപിയുമുള്ളവനാകയാൽ ഭൗതീകമായ വളർച്ചകൊണ്ടുമാത്രം അവന്റെ അന്തരംഗം സംതൃപ്തമാവുകയില്ല. "നീർച്ചാൽതേടുന്ന മാൻപേടയെപ്പോലെ, ദൈവമേ

എന്റെ ഹൃദയം അങ്ങയെ തേടുന്നു" (സങ്കീ 42:1; 63:1 –6). ഉദരം ഭക്ഷണത്തിനുവേണ്ടി കൊതിക്കുന്നതുപോലെ മനുഷ്യന്റെ അന്തരംഗം ദൈവത്തിനുവേണ്ടി ദാഹിക്കുന്നു എന്നാണ് ബിഷപ് ഫുൾട്ടൻ. ജെ. ഷീൻ പറയുന്നത്. എന്നാൽ ഇന്നു നാം ഭൗതിക വളർച്ചയ്ക്കും സാമ്പത്തീക നേട്ടങ്ങൾക്കുംവേണ്ടി അദ്ധ്വാനിക്കുന്നതിന്റെ ഒരംശമെങ്കിലും ആത്മീയ വളർച്ചയ്ക്കും ദൈവസമ്പാദനത്തിനും വേണ്ടി അദ്ധ്വാനിക്കാറുണ്ടോ? ദൈവത്തെപ്പോലും സ്വന്തം കാര്യസാദ്ധ്യത്തിനുള്ള ഉപകരണമാക്കി ജീവിക്കുകയല്ലേ നാം! ബാഹ്യനേത്രങ്ങൾക്ക് ആകർഷകമായവയിൽ ശ്രദ്ധ കേന്ദ്രീകരിച്ച് വൈകാരിക സുഖംതേടി ഭൗതിക നേട്ടങ്ങൾക്കു പിന്നാലെ നെട്ടോട്ടം ഓടുന്ന മനുഷ്യൻ! അവധാനതയോടെ ചിന്തിക്കാനും ആന്തരീകതയിലേക്കു തിരിഞ്ഞ് വിശ്വാസവെളിച്ചത്തിൽ കാര്യങ്ങളെ നോക്കിക്കാണാനും അവനു സാധിക്കുന്നില്ല. ഉപഭോഗ സംസ്കാരത്തിൽ ഉൾച്ചേർന്നുപോയ മനുഷ്യൻ ദൈവത്തെപ്പോലും സ്വന്തം കാര്യംകാണാനുള്ള ഉപകരണമായി കാണുന്നു. ദൈവത്തെ അറിഞ്ഞു സ്നേഹിക്കാനും ആരാധിച്ചു മഹത്വപ്പെടുത്താനും അവനു കഴിയുന്നില്ല.

ആത്മീയതയുടെ നിത്യനവമായ വസന്തത്തിലേക്കു നയിക്കുന്ന ദൈവഐക്യജീവിതത്തിലൂടെ തിന്മ നിറഞ്ഞ ഈ ലോകത്തിൽ നന്മയുടെ "വിശുദ്ധ അവശേഷിപ്പ്" (remnant community) ആയി ജീവിച്ച് കർത്താവിന്റെ ഇടപെടലിനുവേണ്ടി പ്രാർത്ഥിച്ചു കാത്തിരുന്ന് തിന്മയുടെ ആധിപത്യത്തെ തകർക്കുന്നതിനു നാം കടപ്പെട്ടിരിക്കുന്നു. കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾ വായിക്കുമ്പോൾ ഇന്നത്തെ പശ്ചാത്തലത്തിൽ ഇത് അത്ര എളുപ്പമുള്ള ഒരു കാര്യമല്ല. ഒരു സാധാരണ ആത്മീയതയിലൂടെ ഇതു സാദ്ധ്യമല്ല. മിസ്റ്റിക്കൽ കോണ്ടംപ്ലേഷന്റെ പാതയിലൂടെ ത്രീയേകദൈവത്തിന്റെ സ്നേഹകൂട്ടായ്മയിൽ ഒന്നുചേർന്നുള്ള ആഴമായ ദൈവഐക്യ ജീവിതത്തിലൂടെ മാത്രമേ ഇതു സാധിക്കുകയുള്ളു. മിസ്റ്റിക്കൽ യൂണിയന്റെ പാതയിലേക്ക് വളരുന്നതിനു സഹായകമായ ഒരു ജീവിതശൈലിയും നമുക്കാവശ്യമാണ്. ഈ ജീവിതശൈലിക്കുവേണ്ട മാർഗനിർദ്ദേശങ്ങൾ "ദൈവഐക്യ സാധന" യിലൂടെ തുടർന്ന് നല്കുന്നതാണ്. 'സാധന' എന്നതുകൊണ്ട് അർത്ഥമാക്കുന്നത് ഒരു പ്രത്യേക പ്രവൃത്തിയല്ല, ഒരു ജീവിതശൈലിയാണ്. നാം നടക്കുകയും ഇരിക്കുകയും പ്രവൃത്തിക്കുകയും ഭക്ഷിക്കുകയും ഉറങ്ങുകയും ചെയ്യുന്ന രീതി; നാം പ്രാർത്ഥിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന രീതി; നമ്മുടെ ശുശ്രൂഷാജീവിത ശൈലി, എല്ലാം ഒരു സാധനയാണ്. നമ്മുടെ ഓരോ ചുവടുവയ്പ്പുകളിൽപോലും ഈ ശൈലി പ്രകടമാകും.

**ആദ്ധ്യാത്മിക പാതയിലെ അസ്സറ്റിക്കൽ മിസ്റ്റിക്കൽ തലങ്ങൾ**

ദൈവത്തെ അനുഭവിച്ചറിയാനും അങ്ങുമായുള്ള ആത്മബന്ധത്തിൽ വളരാനും ദൈവകൃപയിലാശ്രയിച്ച് മനുഷ്യൻ മുൻകൈയ്യെടുത്തു നടത്തുന്ന പരിശ്രമങ്ങളെയാണ് അറ്റിക്കൽ മാർഗമെന്നു പറയുന്നത്. ആത്മീയമായി വളരുന്നതിനും ദൈവത്തെ പ്രാപിക്കുന്നതിനുമായി നാം സ്വീകരിക്കുന്ന മാർഗങ്ങളാണ് അസറ്റിക്കൽ മാർഗത്തിലട ങ്ങിയിരിക്കുന്നത്. എന്നാൽ ഇതിൽനിന്നു വ്യത്യസ്തമായി മനുഷ്യനെ തന്നിലേക്കാകർഷിച്ചടുപ്പിക്കാനും തന്നോടു താതാത്മ്യപ്പെടുത്താനുമായി ദൈവം മുൻകൈയ്യെടുത്തു പ്രവർത്തിക്കുന്നതാണ് മിസ്റ്റിക്കൽ മാർഗം. ദൈവം നമ്മോടു നേരിട്ടു ബന്ധപ്പെടുകയും തന്റെ സാന്നിദ്ധ്യം നമുക്ക് അനുഭവവേദ്യമാക്കി ത്തരുകയും ചെയ്യും. ദൈവത്തെ നേരിട്ടു കേൾക്കുകയും നമ്മുടെ അന്തരാത്മാവിന്റെ കണ്ണുതുറന്ന് അവിടുത്തെ കാണുകയും ദൈവത്തിന്റെ വീടും വഴിയുമായി നാം മാറുകയും ചെയ്യുന്നു എന്നതാണ് മിസ്റ്റിക്കൽ മാർഗത്തിന്റെ ഒരു ഒരു പ്രധാന സവിശേഷത.

മിസ്റ്റിക്കൽ പാതയിലേക്ക് ദൈവം കൈപിടിച്ചുയർത്തുന്നവർക്ക് ദൈവത്തെയും ദൈവികരഹസ്യങ്ങളെയും തന്നെക്കുറിച്ചുമുള്ള വ്യക്തമായ അവബോധം ലഭിക്കുകയും ദൈവത്തെ അടുത്തറിയാനും സാധിക്കുന്നു. മാത്രമല്ല, നമുക്കതീതനായ ദൈവത്തോട് നേരിട്ടു ബന്ധപ്പെടാനും സാധിക്കുന്നു. ദൈവിക പ്രഭയാൽ പ്രശോഭിതമായി, ദൈവസ്നേഹത്താൽ ജ്വലിച്ച് നാം അങ്ങിൽ ഒന്നായിത്തീരുന്ന അനുഭവത്തിലേക്ക് ഇതുനമ്മെ നയിക്കും. ദൈവത്തിന്റെ കരവലയത്തിലാണു താനെന്നും തനിക്കു സ്വന്തമായി ഒന്നും ചെയ്യാനാവില്ല, ദൈവം തന്നെ സ്വന്തമാക്കി തന്നിലൂടെ പ്രവർത്തിക്കുന്നു എന്നുമുള്ള വ്യക്തമായ അവബോധം ഇതുവഴി നമുക്കു ലഭിക്കും. ഈ മിസ്റ്റിക്കൽ അനുഭവം നൈമിഷികമല്ല, സദാ ദൈവത്തിലായിരുന്നുകൊണ്ട് ദൈവത്താൽ നയിക്കപ്പെടുന്ന ഒരനുഭവമാണിത്. ഈ അവസ്ഥയിലേക്കു ദൈവം ഉയർത്തിയവർ ദൈവത്തിന്റെ പരിപൂർണ നിയന്ത്രണത്തിൻ കീഴിൽ അവിടുത്തെ തിരുമനസനുസരിച്ചായിരിക്കും സദാ പ്രവർത്തിക്കുന്നത്.





ക്രിസ്തീയ ദർശനമനുസരിച്ച് യഥാർത്ഥത്തിൽ ദൈവത്തിലേക്കു മനുഷ്യനെ ആകർഷിച്ചടുപ്പിക്കുകയും നയിക്കുന്നത് ദൈവംതന്നെയാണ്. മനുഷ്യചരിത്രത്തിലും വ്യക്തിജീവിതത്തിലും സ്വയം വെളിപ്പെടുത്തിക്കൊണ്ട് മനുഷ്യനെ തേടിവരുകയും, അവനെ തന്നിലേക്കാകർഷിക്കുകയും ചെയ്യുന്ന ഒരു ദൈവത്തിന്റെ ചിത്രമാണ് ക്രിസ്തീയ വെളിപാടിലൂടെ നമുക്ക് ലഭിക്കുന്നത്. മനുഷ്യഹൃദയങ്ങളിൽ ദൈവത്തിനുവേണ്ടിയുള്ള രാഗാഗ്നി ജ്വലിപ്പിക്കുന്നതും അതിനു പ്രത്യുത്തരം നല്കി കൊണ്ട് അവന്റെ ദാഹത്തെ ശമിപ്പിക്കുന്നതും ദൈവം തന്നെയാണ്. ക്രിസ്തീയ വെളിപാടിന്റെ ചരിത്രം പരിശോധിക്കുമ്പോൾ ഈ യാഥാർത്ഥ്യം വ്യക്തമാകും. അതിനാൽ ദൈവം മുൻകയ്യെടുത്തു നയിക്കുന്ന ഒരു മിസ്റ്റിക്കൽ പാതയാണ് ക്രിസ്തീയ വിശ്വാസജീവിത പാതയെന്നു പറയാം. ആദ്ധ്യാത്മീക ജീവിതത്തിലെ മിസ്റ്റിക്കൽ തലങ്ങളെക്കുറിച്ചുള്ള ശരിയായ അവബോധത്തിലേക്കു നാം വളരുമ്പോൾ മാത്രമേ ദൈവാനുഭവത്തിന്റെ വൈവിദ്ധ്യമാർന്നതലങ്ങൾ രുചിച്ചറിയുവാൻ നമുക്കു സാധിക്കുകയുള്ളു. ഇതു നമ്മെ ദൈവാനുഭവത്തിന്റെ നിത്യനവമായ വസന്തത്തിലേക്കും ആനന്ദത്തിലേക്കും നയിക്കും. തോട്ടം നനയ്ക്കാൻ നാം ഉപയോഗിക്കുന്ന പലവിധ മാർഗങ്ങളും, മഴയിലൂടെ സമൃദ്ധമായി സ്രഷ്ടാവ് തോട്ടം നനയ്ക്കുന്നതും തമ്മിലുള്ള വലിയ വ്യത്യാസം നോക്കുക! അസ്സെറ്റിക്കൽ മാർഗത്തിലൂടെയും മിസ്റ്റിക്കൽ മാർഗത്തിലൂടെയുമുള്ള നമ്മുടെ ദൈവാനുഭവങ്ങൾ തമ്മിലുള്ള വ്യത്യാസവും ഇതുപോലെയാണ്. ദൈവാനുഭവത്തിന്റെ മിസ്റ്റിക്കൽ തലങ്ങളിലേക്കു വളരാനുള്ള കൃപ ചിലർക്കുമാത്രമേ ലഭിക്കുന്നുള്ളു, എല്ലാവരും ഇതിലേക്കു വിളിക്കപ്പെട്ടവരല്ല എന്നാണ് പലരും ധരിക്കുന്നത്. എന്നാൽ ഈ ധാരണ ശരിയല്ല. യഥാർത്ഥത്തിൽ ക്രിസ്തീയ ആദ്ധ്യാത്മീകത പ്രഥമമായും പ്രധാനമായും മിസ്റ്റിക്കൽ ആണ്. ഇതിലേക്ക് ദൈവം എല്ലാവരേയും വിളിക്കുകയും ചെയ്യുന്നു.

ആദ്യനൂറ്റാണ്ടുമുതൽ തന്നെ പൗരസ്ത്യസഭയിൽ (ഗ്രീക്ക്, സുറിയാനി, പാരമ്പര്യങ്ങളിൽ) ധ്യാനാത്മകതയ്ക്കും ക്രിസ്തീയ അദ്ധ്യാത്മികതയുടെ മിസ്റ്റിക്കൽ സ്വഭാവത്തിനും വളരെ ഊന്നൽ നല്കിയിരുന്നു. പാശ്ചാത്യ സഭയിലെ മൊണാസ്റ്റിക് പാരമ്പര്യത്തിലും ഇവയ്ക്കു പ്രാധാന്യം നല്കിയിരുന്നു. മദ്ധ്യകാലഘട്ടത്തിൽ വി. ബൊനവെഞ്ചർ, ആവിലായിലെ വി. അമ്മത്രേസ്യ, കുരിശിന്റെ വി. യോഹന്നാൻ എന്നിവർ പാശ്ചാത്യ ലോകത്ത് മിസ്റ്റിസിസത്തിന് അതുല്യ സംഭാവന നല്കിയവരാണ്. രണ്ടാം വത്തിക്കാൻ കൗൺസിലും അതിനുശേഷമുള്ള സഭയുടെ പ്രബോധനങ്ങളും ധ്യാനാത്മകജീവിതത്തിന്റെ പ്രാധാന്യം പ്രത്യേകം എടുത്തുകാട്ടുന്നുണ്ട്. കാലഘട്ടത്തിന്റെ ചുവരെഴുത്തുകളോട് ചേർത്തു വായിക്കുമ്പോൾ ധ്യാനാത്മകതയ്ക്കും അതിന്റെ മിസ്റ്റിക്കൽ സ്വഭാവത്തിനും ഊന്നൽ കൊടുക്കേണ്ടത് ഇന്നിന്റെ വലിയൊരാവശ്യമാണെന്ന സത്യം വെളിവാകുന്നു. ധ്യാനാത്മക ജീവിതമെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് ലോകത്തിൽ നിന്നുള്ള ഒളിച്ചോട്ടമല്ല. പിന്നെയോ, ദൈവത്തെയും ദൈവികരഹസ്യങ്ങളെയും നിരന്തരം ധ്യാനിച്ച് അങ്ങുമായുള്ള ഗാഢഐക്യത്തിൽ ജീവിച്ച് ലോകത്തെ ഉള്ളിൽനിന്ന് രൂപാന്തരീകരിച്ച് സകലമനുഷ്യരെയും ലോകത്തെമുഴുവനും ദൈവത്തിൽ ഏകീകരിക്കാനുള്ള വിളിയാണിത്. ഈ വിളി സന്യാസ സമർപ്പണ ജീവിതം നയിക്കുന്നവർക്കുവേണ്ടി മാത്രമുള്ളതല്ല, ക്രിസ്തീയ വിശ്വാസികൾ ഏവർക്കുമുള്ള വിളിയാണ്.

കേവലം വ്യക്തിപരമായ നൈമിഷികമായ അനുഭവങ്ങളെയോ, വൈകാരികമായ അനുഭവങ്ങളെയോ അനുഭൂതികളെയോ അല്ല ഇവിടെ മിസ്റ്റിസിസം എന്നതുകൊണ്ട് നാം അർത്ഥമാക്കുന്നത്. എല്ലാവർക്കും വളരാൻ സാധിക്കുന്ന ആധികാരികമായ മിസ്റ്റിസിസം വചനാധിഷ്ഠിതവും ആരാധനക്രമപരവും പരിശുദ്ധ കുർബാന കേന്ദ്രീകൃതവും പ്രേഷിത തീക്ഷ്ണതയിലേക്കു നയിക്കുന്നതുമാണ്. എമ്മാവൂസിലേക്കു പോയ ശിഷ്യന്മാർ വചനത്തിന്റെ പൊരുളറിഞ്ഞപ്പോൾ അവരുടെ ഹൃദയം ജ്വലിച്ചതുപോലെയും അപ്പം മുറിച്ചു കൊടുത്തപ്പോൾ കണ്ണുതുറന്ന് യേശുവിനെ തിരിച്ചറിഞ്ഞതുപോലെയും, അനുഭവം പങ്കുവച്ചപ്പോൾ യേശു അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട് വി. ലിഖിതം ഗ്രഹിക്കാൻ തക്കവിധം അവരുടെ ഉൾക്കണ്ണു തുറക്കുകയും ദൗത്യബോധം നല്കുകയും കർത്താവിന്റെ നിർദ്ദേശമനുസരിച്ച് കാത്തിരുന്നപ്പോൾ ഉന്നതത്തിൽനിന്നുള്ള ശക്തി നല്കി ഭൂമിയുടെ അതിർത്തികൾവരെ അയയ്ക്കുകയും ചെയ്തതുപോലെ.

ക്രിസ്തീയ ആദ്ധ്യാത്മീകതയുടെ അടിസ്ഥാനമായി നിലകൊള്ളുന്നത് പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രീയേകദൈവവും അവിടുത്തെ രക്ഷാകര പ്രവർത്തനങ്ങളുമാണ്. യേശുക്രിസ്തുവിലൂടെ വെളിപ്പെടുത്തപ്പെട്ട ത്രീയേകദൈവത്തെയും അവിടുത്തെ രക്ഷാകരപ്രവർത്തനങ്ങളെയും സഭയിൽ വി. ഗ്രന്ഥത്തിലൂടെയും പാരമ്പര്യത്തിലൂടെയും അറിയുകയും ആരാധനയിലൂടെ ദൈവാത്മാവ് മുഖേന അനുഭവിക്കുകയും സാക്ഷ്യജീവിതത്തിലൂടെ പങ്കുവയ്ക്കുകയും ചെയ്യുന്നു. ദൈവവചനത്തിന്റെ അതുല്യ ശക്തിയും സഭയുടെ കൂദാശകളുടെ മിസ്റ്റിക്കൽ

സ്വഭാവവും പരിഗണിക്കുമ്പോൾ ക്രിസ്തീയ ആദ്ധ്യാത്മീകതയുടെ മിസ്റ്റിക്കൽ ഭാവത്തിന് കൂടുതൽ ഊന്നൽ നല്കേണ്ടതുണ്ടെന്നതിൽ സംശയമില്ല. ഈ ദൈവകൃപയോടു സഹകരിക്കാൻ മനുഷ്യൻ ദൈവത്തി ലാശ്രയിച്ചുകൊണ്ട് പരിശ്രമിക്കുന്ന അസ്സറ്റിക്കൽ മാർഗങ്ങളും ആവശ്യമാണ്. ആദ്ധ്യാത്മീകജീവിതത്തിലെ രണ്ടു വ്യത്യസ്തപാതകളാണ് അസ്സറ്റിക്കൽ മിസ്റ്റിക്കൽ മാർഗങ്ങളെന്നും, ഒരേ പാതയിലെ രണ്ടു ഘട്ടങ്ങളാണി വയെന്നും അഭിപ്രായപ്പെടുന്നവരുണ്ട്. എന്നാൽ അന്ത്യോ ക്യൻ ആരാധനക്രമാധിഷ്ഠിതമായ മലങ്കര സഭയുടെ ആദ്ധ്യാത്മീക ദർശനത്തിന്റെ വെളിച്ചത്തിൽ ചിന്തിക്കു മ്പോൾ പരസ്പരം കൈകോർത്തുപോകുന്ന ഒരേപാത യിലെ രണ്ടു വശങ്ങൾ അഥവാ തലങ്ങളാണ് അസ്സറ്റി സിസവും മിസ്റ്റിസിസവും എന്നു പറയാം. വി. ഗ്രന്ഥവും ഇതു സാക്ഷിക്കുന്നു.

വി. ഗ്രന്ഥം പരിശോധിക്കുമ്പോൾ ഒരുക്കത്തോടെ വചനം സ്വീകരിക്കുന്നവരെല്ലാം ദൈവാത്മ നിറവുള്ള വരായി തീരുന്നതായി നാം കാണുന്നു. ഉദാഹരണമായി എസക്കിയേലിന്റെ അനുഭവം നോക്കുക. കർത്താവ് സംസാരിച്ചപ്പോൾ ആത്മാവ് അവന്റെയുള്ളിൽ പ്രവേ ശിച്ച് അവനെ കാലുകളിൽ ഉറപ്പിച്ചു നിർത്തി (എസ 2:1–5); വചനം (ചുരുൾ) ഭക്ഷിച്ചപ്പോൾ അത് അവന് തേൻപോലെ മധുരിച്ചു (എസ 3:1–5); വചനം ശ്രവിക്കുകയും അതു ഭക്ഷിക്കുകയും ചെയ്ത് ദൈവാത്മചൈതന്യത്താൽ നിറഞ്ഞ എസക്കിയേൽ പ്രഘോഷിച്ച വചനം ശ്രവിച്ചപ്പോൾ ഉണങ്ങിവരണ്ട അസ്ഥികൾ ജീവൻപ്രാപിച്ചു (എസ 37). ഇത് മിസ്റ്റിക്കൽ അനുഭവമല്ലേ? പരിശുദ്ധ കുർബാനയിലൂടെയുള്ള നമ്മുടെ എമ്മാവൂസ് അനുഭവം മിസ്റ്റിക്കൽ അനുഭവമല്ലേ? സമാഗമകൂടാരത്തിനു മുമ്പിൽ കുമ്പിട്ടുകടന്ന് ജോഷ്വ ആത്മാവ് കുടികൊള്ളുന്ന വനായിത്തീർന്നു: “മേഘസ്തംഭം കൂടാരവാതില്ക്കൽ നില്ക്കുന്നതു കാണുമ്പോൾ ജനം എഴുന്നേറ്റ് ഓരോ രുത്തരും സ്വന്തം കൂടാരവാതില്ക്കൽ കുമ്പിട്ടാരാ ധിച്ചിരുന്നു. സ്നേഹിതനോടെന്നപോലെ കർത്താവ് മോശയോടു മുഖാഭിമുഖം സംസാരിച്ചിരുന്നു. അതിനുശേഷം മോശ പാളയത്തിലേക്കു മടങ്ങിപ്പോകും എന്നാൽ അവന്റെ സേവകനും നൂനിന്റെ പുത്രനുമായ ജോഷ്വ എന്ന യുവാവ് കൂടാരത്തെവിട്ടുപോയിരുന്നില്ല” (പുറപ്പാട് 33:11). അതായത് കർത്താവിന്റെ തിരു സാന്നിദ്ധ്യം പ്രത്യക്ഷപ്പെടുമ്പോൾ സമാഗമകൂടാരം വിട്ടുപോകാതെ തിരുമുമ്പിൽ കുമ്പിട്ടുകിടന്നാണ് ജോഷ്വ ദൈവാത്മനിറവുള്ളവനും ആത്മാവു കുടികൊള്ളു ന്നവനുമായിത്തീർന്നത്. ദൈവത്തിന്റെ കൂടാരത്തെ (ദൈവസാന്നിദ്ധ്യത്തെ) അവൻ വിട്ടുപോയിരുന്നില്ല, അതുകൊണ്ട് ദൈവവും അവനെവിട്ടുപോകാതെ അവനിൽ കുടികൊണ്ടു. പഴയനിയമത്തിലെ സമാഗമ കൂടാരത്തിൽനിന്ന് ഇത്രയധികം ശക്തി പ്രാപിച്ചിരു ന്നെങ്കിൽ ഇന്ന് ദൈവംതമ്പുരാൻ സദാ എഴുന്നള്ളി വസിക്കുന്ന ദിവ്യസക്രാരിയുടെ മുമ്പിൽ വന്ന് ദിവ്യകാരുണ്യ നാഥന്റെ തിരുമുമ്പിൽ കുമ്പിട്ടുകിടന്ന് നമുക്ക് എത്രയധികം ദൈവാത്മനിറവുള്ളവരായി



ത്തീരാൻ സാധിക്കും! ഈ അനുഭവത്തിലേക്കു നയിക്കുന്ന വചനാധിഷ്ഠിതവും കൗദാശികവുമായ ക്രിസ്ത്യൻ മിസ്റ്റിസത്തിന്റെ പാതയിലേക്ക് സ്വയം വള രാനും എല്ലാവരേയും കൈപിടിച്ചു നയിക്കാനും നാം കടപ്പെട്ടിരിക്കുന്നു. ദൈവം എല്ലാവരേയും ഈ സൗഭാ ഗ്യജീവിതത്തിലേക്കു ക്ഷണിക്കുന്നുണ്ട്. തീക്ഷ്ണമായ ആഗ്രഹത്തോടും പൂർണമനസ്സോടുംകൂടെ ഈ വിളിയോട് സഹകരിക്കുന്ന ഏവർക്കും ഇതിലേക്കു വള രാവുന്നതാണ്. (കൂടുതൽ വിശദീകരണത്തിന് “ പരമാ നന്ദം പകരുന്ന സൗഭാഗ്യ യാത്ര” നാലാം അദ്ധ്യായം കാണുക.)

തിരുവചനത്തിന് ഒരു മിസ്റ്റിക്കൽ കോണ്ടംപ്ലേറ്റീവ് ധ്യാന–പഠന രീതി

നീതിമാൻ രാവും പകലും അവിടുത്തെ വചനം ധ്യാനിക്കും (സങ്കീ 1:2). എന്റെ കിടക്കയിൽ ഞാൻ അങ്ങയെ ഓർത്തു രാത്രികാലങ്ങളിൽ ഞാൻ അങ്ങയെ ധ്യാനിക്കുകയും ചെയ്തു (സങ്കീ 63:6). “കർത്താവേ അങ്ങയുടെ നിയമത്തിന്റെ (വചനത്തിന്റെ) പാതയിൽ ഞങ്ങൾ അങ്ങയെ കാത്തിരിക്കുന്നു; അങ്ങയുടെ നാമവും അങ്ങയുടെ ഓർമയുമാണ് ഞങ്ങളുടെ ഹൃദയാഭിലാഷം. രാത്രിയിൽ എന്റെ ഹൃദയം അങ്ങേയ്ക്കുവേണ്ടി ദാഹിക്കുന്നു, എന്റെ ആത്മാവ് അങ്ങയെ തേടുന്നു” (ഏശയ്യാ 26:8–9) എന്ന് സങ്കീർത്ത കനോടും പ്രവാചകനോടുംകൂടെ നമുക്കും പറയുവാൻ സാധിക്കണം. വി. ഗ്രന്ഥം വെളിപ്പെടുത്തുന്ന കർത്താ വിന്റെ വിവിധ നാമങ്ങളും അവിടുത്തെ രക്ഷാകര പ്രവർത്തനങ്ങളും നിരന്തരം ഓർക്കുകയും അനുസ്മരി ക്കുകയും ധ്യാനിക്കുകയും ഹൃദയത്തിൽ സംഗ്രഹിച്ച് നിരന്തരം ഗാഢമായി ചിന്തിക്കുകയും ചെയ്തുകൊ ണ്ടുള്ള ധ്യാനാത്മകജീവിതശൈലിയാണ് ഇന്നു നമുക്ക് അനിവാര്യമായിരിക്കുന്നത്. (സങ്കീ 77:11–12; 84:4–6; 119:130; ജ്ഞാനം 6:11, എസ 2:15; 3:15; അദ്ധ്യാ 37; 47; ലൂക്കാ 2:8 –20; 24:13–49 മുതലായ തിരുവചനഭാഗങ്ങൾ പരസ്പരം കോർത്തിണക്കി ധ്യാനിക്കുക). ദൈവവചനം വെറുതെ വായിച്ചുവിടുകയോ പഠിച്ചറിയുകയോ അല്ല ചെയ്യേണ്ടത്.

ഒരു ധ്യാനാത്മക പാരായണമാണ് (a contemplative reading of the Bible) നമുക്കാവശ്യമായിരിക്കുന്നത്. ഈ ധ്യാനത്തിന്റെ ഒരുക്കമായ ആദ്യപടി മെഡിറ്റേഷമാണ്. മെഡിറ്റേഷനിൽനിന്ന് ധ്യാനത്തിലേക്കു (കോണ്ടംപ്ലേഷനിലേക്കു) നാം പ്രവേശിക്കണം.

മെഡിറ്റേഷൻ: ധ്യാനത്തിലേക്കു പ്രവേശിക്കാനുള്ള വാതിൽ അഥവാ ധ്യാന ഒരുക്കമാണ് മെഡിറ്റേഷൻ. മെഡിറ്റേഷനിൽ പ്രധാനമായും നാലു പടികളുണ്ട്. (1) ദൈവവചനം ശ്രദ്ധാപൂർവം ശ്രവിച്ച് പ്രാർത്ഥനാപൂർവം പഠിച്ച് ധ്യാനചിന്തകൾ (ാലഗശമേശേീ ുീശിലെ) തയാറാക്കി അവ മനസ്സിലുറപ്പിക്കുക (2) ഇപ്രകാരം പഠിച്ചുറപ്പുവരുത്തിയ ധ്യാനചിന്തകൾ സ്വജീവിതത്തോടു ബന്ധപ്പെടുത്തി കർത്താവിനോട◌ാലോചിച്ച് പ്രാർത്ഥനാപൂർവം വിചിന്തനം ചെയ്യുക. ഹൃദയസ്പർശിയായ സന്ദേശങ്ങളും ഹൃദയത്തിൽ സംഗ്രഹിച്ചു ധ്യാനിക്കുമ്പോൾ വചനവെളിച്ചത്താലും പരിശുദ്ധാത്മ സ്പർശനത്താലും നാം ശുദ്ധീകരിക്കപ്പെടുകയും നമ്മുടെ ഹൃദയങ്ങളിൽ ദൈവസ്നേഹമുണരുകയും ചെയ്യും. വചനചിന്തകൾ ഹൃദയത്തിൽ സംഗ്രഹിച്ച് ജോലികൾക്കിടയിലും യാത്രചെയ്യുമ്പോഴും രാവും പകലുമെല്ലാം നിരന്തരം പ്രാർത്ഥനാപൂർവം കർത്താവിനോടൊത്ത് വിചിന്തനം ചെയ്യുമ്പോൾ നമ്മുടെ ഹൃദയങ്ങൾ ദൈവസ്നേഹത്താൽ ജ്വലിക്കും. ഇത് കർത്താവുമായുള്ള നിരന്തര സ്നേഹസല്ലാപത്തിലേക്കു നയിക്കും. മെഡിറ്റേഷന്റെ ഈ മൂന്നാമത്തെ പടിയെ സ്നേഹധ്യാനമെന്നാണ് പൊതുവേ അറിയ പ്പെടുന്നത്. (4) കർത്താവിനെ ശ്രവിക്കലാണ് നാലാമത്തെ പടി.



വചനചിന്തകൾ ഇപ്രകാരം മനനം ചെയ്യുമ്പോൾ നമുക്ക് ദൈവത്തെക്കുറിച്ചും, നമ്മെക്കുറിച്ചും നമ്മുടെ ഉത്തരവാദിത്വങ്ങളെക്കുറിച്ചും, നമ്മുടെ വ്യക്തിപരമായ ജീവിതത്തിലെ അപാകതകളെയും അപൂർണതകളെയും കുറിച്ചുമെല്ലാം ശരിയായ അവബോധവും ധാരണയും ലഭിച്ചുതുടങ്ങും. അതനുസരിച്ച് ദൈവത്തോടാലോചിച്ച് അനുദിന ജീവിതരീതികളിലും വാക്കിലും പ്രവൃത്തിയിലും ചിന്താരീതിയിലുമെല്ലാം ശരിയായ മാറ്റങ്ങൾ വരുത്താൻവേണ്ട ദൃഢനിശ്ചയങ്ങളെടുത്ത് ജീവിതത്തിൽ പ്രായോഗികമാക്കുക. ഇതു നമ്മെ വിശുദ്ധീകരിക്കുകയും ഹൃദയങ്ങളെ ദൈവസ്നേഹത്താൽ ജ്വലിപ്പിക്കുകയും ചെയ്യും. ഇതാണ് മെഡിറ്റേഷന്റെ പ്രധാന ഉദ്ദേശ്യം. (3) പ്രാർത്ഥനാപൂർവമുള്ള വചവിചിന്തനത്തിലൂടെ ലഭിക്കുന്ന ഉൾക്കാഴ്ച്ചകളും

**എപ്പോൾ, എങ്ങനെയാണ് സ്നേഹസംഭാഷണത്തിലേക്കും കർത്താവിനെ ശ്രവിക്കലിലേക്കും പ്രവേശിക്കേണ്ടത്?**

മെഡിറ്റേഷനിൽ രൂപംകൊണ്ട ഹൃദയസ്പർശിയായ ചിന്തകളോടും ദൈവസ്നേഹത്തോടുംകൂടെ, ആരെയാണ് ധ്യാനത്തിൽ കണ്ടുമുട്ടാൻ പോകുന്നതെന്ന അവബോധത്തോടെ പ്രാർത്ഥനാപൂർവം വിചിന്തനത്തിലേക്കു പ്രവേശിക്കുക. കർത്താവിനെ അനുഭവിക്കാനുള്ള തീവ്രമായ അഭിലാഷം അവിടുത്തെ അറിയിച്ച്, പ്രാർത്ഥനാപൂർവം അവിടുത്തെ പാദാന്തികത്തിൽ സ്വസ്തമായി നിവർന്ന് ഇരിക്കുക. അതിനുശേഷം ഓർമയിലും ചിന്തയിലും ഹൃദയത്തിലും സംഗ്രഹിച്ച കാര്യങ്ങൾ ഓരോന്നായി മനസിൽകൊണ്ടുവന്ന്

ദൈവത്തോടാലോചിച്ച് പ്രാർത്ഥനാപൂർവം വിചിന്തനം ചെയ്യുക. അപ്പോൾ പരിശുദ്ധാത്മ സ്പർശനത്താൽ നമ്മുടെ ഹൃദയങ്ങളിൽ ദൈവസ്നേഹമുണരു കയും ദൈവത്തോടുള്ള സ്നേഹസംഭാഷണത്തിലേക്കു നാം പ്രവേശിക്കുകയും ചെയ്യും. ഹൃദയത്തിൽ ദൈവസ്നേഹമുണരുന്നതുവരെ വിചിന്തനത്തിൽ തുടരുക. ധ്യാനത്തിലേക്കു പ്രവേശിക്കുന്നതിനുമുമ്പ് നേരത്തേ വിഷയം തെരഞ്ഞെടുത്ത് വായിച്ചു പഠിച്ച് ജോലിക്കിടയിലും മറ്റും നന്നായി വിചിന്തനം ചെയ്യുകയും സ്നേഹസംഭാഷണത്തിലേർപ്പെടുകയും ചെയ്താൽ വേഗം ധ്യാനത്തിലേക്കു പ്രവേശിക്കാൻ കഴിയും. സ്നേഹസംഭാഷണത്തിൽ നമ്മുടെ ബുദ്ധിയെയും ഓർമയെയുംകാൾ കൂടുതൽ പ്രവർത്തിക്കുന്നത് ഹൃദയമായിരിക്കും. വിചിന്തനത്തിൽ പ്രാർത്ഥനാപൂർവം നാം ബുദ്ധികൊണ്ടു വിശകലനം ചെയ്യുകയും നമ്മോടുതന്നെ ചോദ്യങ്ങൾ ചോദിക്കുകയും ദൈവികപ്രകാശത്തിൽ നമ്മുടെ ജീവിതത്തിന്റെ വിവിധവശങ്ങളെ വിലയിരുത്തുകയും ദൈവത്തോടാലോചിച്ച് ഉറച്ച തീരുമാനങ്ങളെടുക്കുകയും ചെയ്യുന്നു. എന്നാൽ സ്നേഹധ്യാനത്തിലാകട്ടെ ഹൃദയം ഹൃദയത്തോടു സംസാരിക്കുന്നു. ദൈവത്തോടുള്ള സ്നേഹത്തിൽനിന്ന് വരുന്ന സ്നേഹസംഭാഷണവും, അനുതാപത്തിന്റെയും നന്ദിയുടെയും സ്തുതിയുടെയും പ്രകരണങ്ങളും, സമർപ്പണഭാവവും തിരുസാന്നിദ്ധ്യ അനുഭവവുമൊക്കെയാണ് ഇതിലടങ്ങിയിരിക്കുന്നത്. സ്നേഹസല്ലാപത്തിൽ നന്നായി പുരോഗമിക്കുമ്പോൾ ചില സന്ദർഭങ്ങളിൽ ഹൃദയം ദൈവസ്നേഹത്താൽ ജ്വലിക്കുകയും നമ്മുടെ സംഭാഷണം നിലയ്ക്കുകയും, ഹൃദയം മൗനമാകുകയും ചെയ്യും. കർത്താവ് നമ്മോടു സംസാരിക്കാൻ പോകുന്നു എന്നതിന്റെ അടയാളമാണിത്.

1. ലളിതധ്യാനം: ധ്യാനത്തിന്റെ (കോണ്ടംപ്ലേഷന്റെ) ആരംഭമായ ലളിതധ്യാനത്തിൽ കർത്താവ് നമ്മോട് ഹൃദ്യമായി സംസാരിക്കുകയും, അവിടുത്തെ സജീവമായ സാമീപ്യം അനുഭവവേദ്യമാക്കിത്തരുകയും, നേരത്തേ ചിന്തിച്ച തിരുവചനങ്ങളുടെ പൊരുൾ വെളിപ്പെടുത്തിത്തരുകയും ചെയ്യുന്ന അനുഭവ മായിരിക്കും ഉണ്ടാവുക. ഇടയ്ക്കൊക്കെ കർത്താവു നമ്മോടു സംസാരിക്കുകയും സംവേദനം ചെയ്യുകയും സ്നേഹത്തോടെ നാം മറുപടികൊടുക്കുകയും ചെയ്യുന്ന അനുഭവവുമുണ്ടാകും. ദൈവികമായ ഉൾക്കാഴ്ച്ചകളും, ഉൾപ്രചോദനങ്ങളും, ആഹ്വാനങ്ങളും,നമ്മുടെപ്രാർത്ഥനാപൂർവമായ വിചിന്തനത്തിന് ദൈവം നല്കുന്ന മറുപടികളുമൊക്കെയാണ് ഇവിടെ ദൈവത്തിന്റെ 'സംസാരം, സംവേദനം' എന്നതുകൊണ്ട് അർത്ഥമാക്കുന്നത്.

ലളിത ധ്യാനത്തിൽ ദൈവസാമീപ്യ അനുഭവവും മനനം ചെയ്ത തിരുവചനഭാഗങ്ങളുടെ പൊരുളറിയുന്ന അനുഭവവും, ദൈവസാന്നിദ്ധ്യം നമ്മെ വലയംചെയ്യുന്ന അനുഭവമുണ്ടാകും. അപ്പോൾ മൗനമായി നമ്മുടെ ശ്രദ്ധമുഴുവൻ കർത്താവിൽ കേന്ദ്രീകരിച്ച് ശാന്തമായി നാം തൃപ്പാദത്തിലിരുന്നുപോകും. നമ്മെവിട്ടുപോകാൻ കർത്താവിനെ അനുവദിക്കാതെ കൂടെവസിക്കാൻ നിർബന്ധിച്ചുകൊണ്ട് തൃപ്പാദത്തിലിരിക്കും. അങ്ങനെ ദൈവീക പ്രകാശത്തിൽ നാം നമ്മെത്തന്നെ കാണാനും തിരുത്താനും തുടങ്ങുമ്പോൾ പുണ്യങ്ങളിൽ വളരാനും പരിശുദ്ധാത്മ ദാനങ്ങൾ സ്വീകരിക്കാനുമുള്ള തീക്ഷ്ണമായ ആഗ്രഹവും പരിശ്രമവും ഉണ്ടാകുന്നു. ദൈത്തെയും ദൈവാനുഭവത്തെയും അവിടുത്തെ വചനത്തെയുംകുറിച്ച് മെഡിറ്റേഷനിൽ നാം ചിന്തിക്കുകയും ആഗ്രഹിക്കുകയും ചെയ്ത കാര്യങ്ങൾ നേരിൽ കാണുന്ന അനുഭവവും ഉണ്ടാകുന്നു. അപ്പോൾ ആനന്ദത്തോടെ ദൈവതൃപ്പാതത്തിലിരുന്ന് അവിടുത്തെ സാമീപ്യവും സ്നേഹവും അനുഭവിച്ചുകൊണ്ട് സ്നേഹത്തോടെ നാം തിരുമുഖത്ത് നോക്കിയിരുന്നുപോകും. അതിനാൽ ലളിതധ്യാനത്തെ സ്നേഹവീക്ഷണധ്യാനം എന്നും വിളിക്കുന്നു.



തിരുമുഖത്തു നോക്കിയിരിക്കുക എന്നതുകൊണ്ട് അർത്ഥമാക്കുന്നതെന്താണ്? തിരുവചനത്തിലൂടെ നമ്മോടു സംസാരിക്കുകയും സ്വയം വെളിപ്പെടുത്തുകയും ചെയ്യുന്ന ദൈവത്തിലും തിരുവചനത്തിന്റെ അർത്ഥതലങ്ങളിലും നമ്മുടെ ശ്രദ്ധയുറപ്പിച്ച് ഏകാഗ്രമായി തൃപ്പാദത്തിൽ നാം ഇരിക്കുന്നു. ദൈവത്തിന്റെ തിരുമുഖം അതിന്റെ പൂർണതയിൽ വെളിപ്പെട്ടത് യേശുവിലാണ്. വചനത്തിന്റെ ''മുഖം'' അർത്ഥമാക്കുന്നത് മാംസം ധരിച്ച വചനമായ യേശുവിലും യേശുവിലൂടെയും വെളിപ്പെടുത്തപ്പെട്ട ദൈവത്തിന്റെ മഹത്വവും, വ്യക്തിത്വവും, സ്വഭാവസവിശേഷതകളും, കരുണാർദ്രസ്നേഹ പ്രവൃത്തികളുമൊക്കെയാണ്. അതിനാൽ, ഇവ മനസിലാക്കി ശ്രദ്ധമുഴുവൻ ഇതിൽ കേന്ദ്രീകരിച്ചുകൊണ്ട് തൃപ്പാദത്തിലിരുന്ന് അവിടുത്തെ അനുഭവിച്ചറിയുകയാണ് "തിരുമുഖത്ത് നോക്കിയിരി



ക്കുക" എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. (അപ്പോൾ നാം കേൾക്കുകയും കാണുകയും ചെയ്യുന്നത് എന്താണെന്നറിയാൻ "സൗഭാഗ്യയാത്ര" അദ്ധ്യായം 2 കാണുക). ഇപ്രകാരം ദൈവത്തെ ശ്രവിക്കുകയും കാണുകയും ചെയ്ത് ആനന്ദത്തോടെ ദൈവതൃപ്പാതത്തിലിരുന്ന് അവിടുത്തെ സാമീപ്യവും സ്നേഹവും അനുഭവിക്കുമ്പോൾ പരിശുദ്ധാത്മാവിനാൽ നാം കൂടുതൽ വിശുദ്ധീകരിക്കപ്പെടുകയും ഹൃദയം ദൈവസ്നേഹത്താൽ ജ്വലിക്കുകയും ചെയ്യും.

ലളിതധ്യാനത്തിൽ ദൈവം മുൻകൈയ്യെടുത്തു നയിക്കുന്ന മിസ്റ്റിക്കൽ തലങ്ങളും ദൈവത്തോട് സഹകരിക്കാൻ നാം എടുക്കുന്ന അസറ്റിക്കൽ മാർഗങ്ങളുമുണ്ട്. ക്രിസ്തീയ ദർശനമനുസരിച്ച് യഥാർത്ഥത്തിൽ ദൈവത്തിലേക്കു മനുഷ്യനെ ആകർഷിക്കുന്നതും നയിക്കുന്നതും ദൈവം തന്നെയാണ്. മനുഷ്യഹൃദയങ്ങളിൽ ദൈവത്തിനുവേണ്ടിയുള്ള രാഗാഗ്നി ജ്വലിപ്പിക്കുന്നതും അതിനു പ്രത്യുത്തരം നല്കിക്കൊണ്ട് അവന്റെ ദാഹത്തെ ശമിപ്പിക്കുന്നതും ദൈവം തന്നെയാണ്. പിതാവിനാൽ ആകർഷിക്കപ്പെട്ട് പരിശുദ്ധാത്മാവിനാൽ നയിക്കപ്പെട്ട് പുത്രനോടൊത്തല്ലാതെ ദൈവത്തിലേക്കുള്ള ശരിയായ വളർച്ച സാദ്ധ്യമല്ല.

ദൈവാനുഭവത്തിനുവേണ്ടി ദാഹിക്കുകയും പരിശ്രമിക്കുകയും ചെയ്യുന്ന എല്ലാവർക്കും തങ്ങളുടെ അനുദിന ജീവിതത്തിലെ ഉത്തരവാദിത്വങ്ങൾക്കിടയിലും മനസുവച്ചാൽ, ഈ ധ്യാനമാർഗത്തിലൂടെ ദൈവഐക്യത്തിലേക്കു വളരാവുന്നതാണ്. ഈ പാതകളിലൂടെ നമ്മെ നയിക്കുന്നത് ദൈവമാണ്. അവിടുന്നു നിശ്ചയിക്കുന്ന സമയത്ത് നമ്മെ കൈപിടിച്ചുയർത്തും. നല്ല ഒരുക്കത്തോടും സ്ഥിരതയോടും തീക്ഷ്ണമായ ആഗ്രഹത്തോടുംകൂടെ പരിശ്രമിക്കുകയും പ്രാർത്ഥിച്ചു കാത്തിരിക്കുകയും ദൈവത്തോടു സഹകരിക്കുകയുമാണ് നാം ചെയ്യേണ്ടത്. തിടുക്കംകൂട്ടണ്ട, എളിമയോടും വിനയത്തോടും ക്ഷമയോടുംകൂടെ ആഗ്രഹിച്ചു പരിശ്രമിച്ച് പ്രാർത്ഥിച്ചു കാത്തിരിക്കുക. ദൈവഐക്യപാതയിലൂടെ പൊന്നു തമ്പുരാന്റെ പിന്നാലെ വട്ടുപിടിച്ചോടുകയും ഈ അനുഗ്രഹകരവും ആനന്ദപൂർണവുമായ വട്ട് അനേകരിലേക്ക് വ്യാപിപ്പിക്കുകയും ചെയ്തുകൊണ്ട് പുതിയ ജറുസലേമിലേക്കൊരു തീർത്ഥാടനം നമുക്കാരംഭിക്കാം! അതിനായി നമുക്കണിചേരാം!

(തുടരും)

# മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി
## തിരുവനന്തപുരം

ആരോഗ്യ സ്രോതസ്

**രക്തദാന സേന**

ജല സ്രോതസ്

**ജല ജാഗ്രത സേന**

30 & 31 മെയ് , 2017

സെന്റ് മേരീസ് ക്യാമ്പസ്, പട്ടം



**അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ**
**അഭിവന്ദ്യ ബിഷപ് സാമുവൽ മാർ ഐറേനിയോസ്**
**മന്ത്രി മാത്യു റ്റി. തോമസ്, മന്ത്രി കെ. രാജു**
**കെ. മുരളീധരൻ എം. എൽ. എ., മുല്ലക്കര രത്നാകരൻ എം. എൽ. എ,**
**എം. വിൻസന്റ് എം.എൽ.എ.**
**മുതലായവർ പങ്കെടുക്കുന്നു**



സുവിശേഷത്തിന്റെ ആനന്ദം പകരാം...
സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...

## വായിക്കുക
## വരിക്കാരാകുക
## പ്രചരിപ്പിക്കുക

**ഏറെ പുതുമകളോടെ, പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി എല്ലാ കുടുംബങ്ങളിലേക്കും**




ക്രൈസ്തവ
# കാഹളം
മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-05-2017 Posting Date 28-29 MAY 2017

Christavakahalam Monthly JUNE 2017
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com